# A Text Book of Geography

OF

## THE MADRAS PRESIDENCY

For Class IV



BY

M. S. Ananthakrishna Iyer.

# വിഷയാനുക്രമണിക

---*---

# മദ്രാസ് സംസ്ഥാനം

## ഒന്നാം ഖണ്ഡം

—*—

### പ്രസ്താവന

—*—

നിങ്ങളിൽ മിക്കവരും കൊച്ചി സംസ്ഥാനത്തിലുള്ള ചില നഗരങ്ങളിലോ ഗ്രാമങ്ങളിലോ വസിക്കുന്നവരാണ ല്ലോ. കൊച്ചി സംസ്ഥാനംപോലെയുള്ള അസംഖ്യം രാജ്യവിഭാഗങ്ങളടങ്ങിയ ഒരു സാമ്രാജ്യമാണ് ഇന്ത്യ. എന്നാൽ ഇന്ത്യയാകട്ടെ ഏഷ്യാഭൂഖണ്ഡത്തിൻെറ ഒരു ചെറിയ ഭാഗം മാത്രമാണ്. ഭൂമിയുടെ നാനാഭാഗങ്ങളിലായി യൂറോപ്പ്, ആഫ്രിക്ക, ഓസ്ത്രേലിയ, തെക്കെ അമേരിക്ക, വടക്കെ അമേരിക്ക മുതലായ മററു ഭൂഖണ്ഡങ്ങളും കിടക്കുന്നു. ഭൂഖണ്ഡങ്ങൾക്കിടയിൽ മഹാസമുദ്രങ്ങളും വ്യാപിച്ചു കിടക്കുന്നുണ്ട്.

നാം അധിവസിക്കുന്ന ഭൂമിക്കു ഭൂഗോളം എന്നു പേർ പറയാറുണ്ട്. ഗോളം എന്ന പദത്തിനു ഉരുണ്ട വസ്തുവെന്നു മാത്രമേ അൎത്ഥമുള്ളു. ഭൂഗോളത്തിൽ പ്രസ്തുത ഭൂഖണ്ഡങ്ങളും മഹാസമുദ്രങ്ങളുമുൾപ്പെടുന്നുണ്ടെന്നുള്ള സംഗതി പ്രത്യേകം ഓൎമ്മവെക്കണം. ഭൂമിയിൽ ഉയൎന്നതും, താണതുമായ പ്രദേശങ്ങളുണ്ടല്ലൊ. അത്യധികം താണപ്രദേശങ്ങളിൽ കെട്ടിനിൽക്കുന്ന ജലസമൂഹങ്ങളാണ് സമുദ്രങ്ങൾ.

ഭൂഗോളത്തിൻെറ നാനാഭാഗങ്ങളിലും നമ്മെപ്പോലെതന്നെ ജനങ്ങഠം വസിക്കുന്നുണ്ട്. പക്ഷെ അവരും നമ്മളും തമ്മിൽ ആചാരം, നടപടി, മതം, ഭാഷ, ജീവിതരീതി മുതലായവകൊണ്ടു വ്യത്യാസമുണ്ടെന്നേയുള്ളു. അവരേയും അവരധിവസിക്കുന്ന രാജ്യങ്ങളേയും പററിചിലതെല്ലാം അറിഞ്ഞിരിക്കുന്നതു രസാവഹമായിരിക്കും.

ഭൂഗോളത്തെപ്പോലെ വേറേയും ഗോളങ്ങളുണ്ട്. ആകാശത്തിൽ കാണുന്നതായ സൂർയ്യചന്ദ്രന്മാരും, നക്ഷത്രങ്ങളുംമററു ഗോളങ്ങളാണു്. എന്നാൽ നാം അധിവസിക്കുന്നതു ഭൂഗോളത്തിലാകയാൽ അതിനെപ്പററി നമുക്കു ഒന്നാമതായി ചില സംഗതികളെല്ലാം മനസ്സിലാക്കാൻ ശ്രമിക്കാം.

---

അദ്ധ്യായം 1

---

## ഭൂഗോളം

ഭൂമി ഒരു ഗോളമാണെന്നു പ്രസ്താവിക്കയുണ്ടായല്ലൊ. എന്നാൽ ഈ സംഗതി വിശ്വസിപ്പാൻ അത്ര എളുപ്പമല്ല. നമ്മുടെ നാലുപാടും കാണുന്ന പ്രദേശങ്ങഠം പരന്നാണിരിക്കുന്നത്. പരന്നുകാണുന്ന വസ്തു ഉരുണ്ടതാണെന്നു എങ്ങിനെ വിശ്വസിപ്പാൻ കഴിയുമെന്നു നിങ്ങഠം പറയുമായിരിക്കാം. അതു ന്യായംതന്നെയാണു്.

ഭൂഗോളത്തിന്റെ എത്രയോ ചെറിയ ഒരു ഭാഗം മാത്രമേ ഒരേ നോട്ടത്തിൽ നമ്മുടെ ദൃഷ്ടിയിൽ പതിയുന്നുള്ളു. അതിനാലാണ് ഭൂമി പരന്നതെന്നു നമുക്കു തോന്നുന്നത്. ചോക്കുകൊണ്ടു നിങ്ങൾ നിലത്തു ഒരു വൃത്തം വരയ്ക്കുക. ആ വരയുടെ മീതെ ഒന്നോടൊന്ന് തൊട്ടുതൊട്ട് ചൊവ്വായ ചെറു വടികൾ വെക്കുക. ഇങ്ങനെ വടികഷ്ണങ്ങൾകൊണ്ടു ഒരു വൃത്തമുണ്ടാക്കാൻ നിങ്ങൾക്കു സാധിക്കും. ഓരോ വടിയും ചൊവ്വായിട്ടുള്ളതാണെങ്കിലും ഒന്നിച്ചുനോക്കുമ്പോൾ ഒരു വൃത്തമല്ലേ കാണുന്നത്? ഇതുപോലെതന്നെ ഭൂമിയുടെ ചെറിയോരു ഭാഗം പരന്നതായി കാണപ്പെടുന്നുവെങ്കിലും ഒന്നിച്ചു നോക്കിക്കാണുവാൻ സാധിക്കുന്നപക്ഷം അതൊരു ഗോളമാണെന്ന് (ഉരുണ്ട വസ്തുവാണെന്നു) മനസ്സിലാകും, എന്നാണു പലേ സംഗതികളേയും പരിശോധിച്ചു യഥാർത്ഥമറിഞ്ഞിരിക്കുന്ന ശാസ്ത്രജ്ഞന്മാർ പറഞ്ഞിരിക്കുന്നത്.

ഒരു പെൻസിലിന്റേയും, സ്ലേററിന്റേയും, പന്തിന്റേയും ചിത്രം ബോർഡിൽ വരയ്ക്കുക. പെൻസിലിന്റെ ചിത്രം ഒരു ചൊവ്വായ വരകൊണ്ടും, സ്ലേററിന്റേതു് ഒരു ചതുരംകൊണ്ടും, പന്തിന്റേതു് ഒരു വൃത്താംകൊണ്ടു മല്ലേ കാണിച്ചിരിക്കുന്നതു്? ഉരുണ്ട വസ്തുവിന്റെ ചിത്രം വൃത്തമായിട്ടു വരയ്ക്കുന്നപോലെ ഭൂഗോളത്തിന്റെ ചിത്രവും ഒരു വൃത്തംകൊണ്ടുതന്നെയാണു എഴുതേണ്ടതു്. ഭൂഗോളത്തിന്റെ മോഡൽ ഒരു പന്തുപോലെ ഉണ്ടാക്കപ്പെടുകയും ചെയ്യുന്നു.

എന്നാൽ ഭൂമി പന്തുപോലെ ശരിയായ ഒരു ഗോളമല്ല. അതിന്നു ഒരു മധുരനാരങ്ങയുടെ ആകൃതിയാണുള്ള

ത്തു്. നാരങ്ങയുടെ ഞെട്ടും മൂട്ടും അല്പം പരന്നും പള്ളവശം അല്പം പുറത്തോട്ട തള്ളിയുമിരിക്കുന്നതുപോലെയാണ ഭൂഗോളമിരിക്കുന്നതു്.

മേശമേൽ വെച്ചിരിക്കുന്ന നാരങ്ങയെ രണ്ടു സമഭാഗങ്ങളായി മുറിക്കുന്നതെങ്ങിനെയെന്നു കാണിക്കുക. നെട്ടങ്ങനെയോ, വിലങ്ങനെയോ മുറിക്കാമല്ലൊ. വിലങ്ങത്തിൽ മുറിക്കേണ്ടുന്ന സ്ഥാനത്തെ നിൎണ്ണയിപ്പാൻ ഒരു ചരടുകെട്ടി നോക്കുക. ഈ ചരടിൻെറ സ്ഥാനം നാരങ്ങയുടെ മദ്ധ്യഭാഗത്തെ കുറിക്കുന്നതാണു്. ഇതുപോലെ ഭൂഗോളത്തിന്നും ഒരു മദ്ധ്യഭാഗമുണ്ടെന്നു നമുക്കു സങ്കല്പിക്കാം. ഭൂഗോളത്തിൻെറ മദ്ധ്യഭാഗത്തെ കുറിക്കുന്ന സങ്കല്പരേഖയ്ക്കു നാം 'ഭൂമദ്ധ്യരേഖ'യെന്നു പറഞ്ഞുവരുന്നു. മേശമേൽ വെച്ചിരിക്കുന്ന ഗ്ലോബിൽ ഭൂമദ്ധ്യരേഖയെ കാണിക്കാമോ?

ഭൂഗോളത്തിൻെറ വടക്കും തെക്കുമുള്ള അഗ്രങ്ങളാണു ധ്രുവങ്ങൾ. വടക്കെ അഗ്രത്തിന്നു് ഉത്തരധ്രുവമെന്നും, തെക്കെ അഗ്രത്തിനു ദക്ഷിണധ്രുവമെന്നും പറഞ്ഞുവരുന്നു. ഭൂമദ്ധ്യരേഖയിൽനിന്നു ധ്രുവങ്ങളിലേക്കുള്ള ദൂരത്തെ ഗ്ലോബിൽ അളന്നുനോക്കുക. എന്താണു നിങ്ങൾ കാണുന്നതു്? ധ്രുവങ്ങൾ ഭൂമദ്ധ്യരേഖയിൽനിന്നു സമദൂരസ്ഥങ്ങളാണെന്നല്ലേ?

ഭൂമദ്ധ്യരേഖയാകട്ടെ, ഭൂഗോളത്തിൻെറ മദ്ധ്യഭാഗത്തുള്ള ചുററളവിനെ കാണിക്കുന്നു. ഈ രേഖയുടെ വടക്കും തെക്കും കിടക്കുന്ന ഭൂഭാഗങ്ങളുടെ ചുററളവു ക്രമത്തിൽ കുറഞ്ഞുവരുന്നതായിക്കാണാം. കാരണം, ഭൂമിയുടെ മദ്ധ്യഭാഗത്തിനാണു വലുപ്പം ഏററവും കൂടുതലുള്ളതു്.

സൂൎയ്യൻ ഭൂമിക്കു ചൂടിനേയും, വെളിച്ചത്തേയും നൽകുന്നു. എന്നാൽ സൂൎയ്യന്റെ വെളിച്ചവും ചൂടും ഭൂഗോളത്തിന്റെ എല്ലാ ഭാഗങ്ങളിലും ഒരുപോലെയല്ല ലഭിക്കുന്നതു്. എന്തെന്നാൽ ചില ഭാഗങ്ങൾ സൂൎയ്യന്നടുത്തും, ചിലവ അകന്നും കിടക്കുന്നതിനാലാണു് അപ്രകാരം സംഭവിക്കുന്നതു്. സൂൎയ്യന്നു് ഏററവും അടുത്തിരിക്കുന്ന ഭൂഭാഗങ്ങളിൽ ഏററവും അധികം വെളിച്ചവും ചൂടുമുണ്ടായിരിക്കും. അകന്നകന്നു കിടക്കുന്ന പ്രദേശങ്ങളിൽ കുറഞ്ഞുകുറഞ്ഞും വരുന്നതാണു്. ഏററവും അകന്ന പ്രദേശങ്ങളാകട്ടെ, സൂൎയ്യകിരണങ്ങൾ ഏല്ക്കായ്കനിമിത്തം ഇരുട്ടടഞ്ഞും തന്മൂലം അത്ര ശൈത്യമുള്ളതായുമിരിക്കുന്നു.

കത്തിച്ചുവെച്ച ഒരു വിളക്കിന്നരികെ പുസ്തകം വായിപ്പാനിരിക്കുന്ന ഒരു കുട്ടിക്കു ലഭിക്കുന്നത്രതന്നെ, വെളിച്ചം അകന്നിരിക്കുന്ന ഒരുവന്നു ലഭിക്കയില്ലെന്നു നിങ്ങൾക്കു നല്ലപോലെ അറിയാം. ഇതുപോലെതന്നെയാണു ഭൂഗോളത്തിന്റെ നാനാഭാഗങ്ങളിലുമേല്ക്കുന്ന വെളിച്ചത്തിന്റെ ഏററക്കുറച്ചലുമിരിക്കുന്നതു്.

ഭൂമി സദാ തിരിഞ്ഞുകൊണ്ടിരിക്കുന്ന ഒരു ഗോളമാണു്. എന്നാൽ അങ്ങിനെ തിരിയുന്നതായി നമുക്കു തോന്നുന്നില്ല. തീവണ്ടിയിൽ യാത്രചെയ്യുമ്പോൾ സമീപത്തിൽ നില്ക്കുന്ന വൃക്ഷങ്ങൾ വണ്ടിക്കെതിരായി ഓടുന്നുണ്ടെന്നു തോന്നുന്നില്ലേ? വാസ്തവത്തിൽ, ഓടുന്നതു തീവണ്ടിയാണു്, വൃക്ഷങ്ങളല്ല. പക്ഷെ വണ്ടിയുടെ ഉള്ളിലേക്കുതന്നെ നോക്കുന്നതായാൽ അതു് അനങ്ങുന്നതായിക്കൂടി തോന്നുകയില്ല. ഇതേമാതിരിയാണു ഭൂമിയുടെ സ്ഥിതിയും.

സൂൎയ്യൻ കിഴക്കുദിച്ച്, ഉയൎന്നു പടിഞ്ഞാറസ്തമിക്കുന്നതായി കാണുന്നുണ്ടല്ലോ. വാസ്തവം അങ്ങിനെയല്ല. സൂൎയ്യൻ ഒരേ സ്ഥാനത്തുതന്നെ നില്ക്കുന്നതേയുള്ളൂ. ഭൂമിയാകട്ടെ, പടിഞ്ഞാറുനിന്നു കിഴക്കോട്ടു തിരിഞ്ഞുകൊണ്ടിരിക്കെ സൂൎയ്യൻ ഭൂമിക്കെതിരായി കിഴക്കുനിന്നു പടിഞ്ഞാട്ടു പോകുന്നതായി കാണപ്പെടുന്നു.

ഇതിന്നു പുറമെ ഭൂമി തിരിഞ്ഞുകൊണ്ടു സൂൎയ്യനെ ചുററി സഞ്ചരിക്കുകകൂടി ചെയ്യുന്നു. അപ്രകാരം നടന്നുകൊണ്ടിരിക്കുമ്പോൾ ഓരോ കാലങ്ങളിൽ സൂൎയ്യന്റെ ഓരോ ഭാഗത്തു ഭൂമി എത്തുന്നു. തന്നിമിത്തം സൂൎയ്യന്നടുത്തിരുന്ന ഭൂഭാഗങ്ങൾ അകന്നും, അകന്നുള്ളവ അടുത്തും ആയിത്തീരുന്നതാണ്. അപ്പോൾ ഭൂമിയുടെ ഓരോ പ്രദേശങ്ങളിൽ ലഭിക്കുന്ന സൂൎയ്യോഷ്ണത്തിന്ന് ഏററക്കുറച്ചൽ ഉണ്ടാകാതെ തരമില്ലല്ലോ.

ഭൂമിയുടെ ചലനത്തിന്റെ ഫലമായിട്ടു സൂൎയ്യൻ ഭൂമദ്ധ്യരേഖാപ്രദേശത്തിൽനിന്നു വടക്കോട്ടും, തെക്കോട്ടും ചില ചില മാസങ്ങളിൽ നീങ്ങി ഉദിക്കുന്നതായി നാം കണ്ടുവരുന്നു. (ഇപ്പോൾ നമ്മുടെ വീടിന്റെ ഏതു ഭാഗത്താണ് ഉദിക്കാറുള്ളതു്?) ഭൂമദ്ധ്യരേഖവിട്ടു 3 മാസകാലത്തോളം സൂൎയ്യൻ വടക്കോട്ടു നീങ്ങി ഉദിക്കുന്നതായിക്കാണാം. പിന്നെ 3 മാസംകൊണ്ടു പുറപ്പെട്ട സ്ഥലത്തുതന്നെ (ഭൂമദ്ധ്യരേഖയിൽ) വന്നെത്തുന്നു. ഇതേമാതിരി ഭൂമദ്ധ്യരേഖയുടെ തെക്കുഭാഗത്തേക്കും മൂന്നുമാസകാലം സൂൎയ്യൻ നീങ്ങി ഉദിക്കുകയും, വീണ്ടും മൂന്നുമാസംകൊണ്ടു ഭൂമദ്ധ്യരേഖയിൽ വന്നെത്തുകയും ചെയ്യുന്നു.


വടക്കെ അദ്ധ്ഗോളത്തിലെ ഋതുക്കൾ
ചന്ദ്രഗ്രഹണം
സൂര്യൻ
ഭൂമി
ചന്ദ്രൻ
ഭൂമിയുടെ നിഴൽ
സൂര്യഗ്രഹണം
സൂര്യൻ
ചന്ദ്രൻ
ചന്ദ്രന്റെ നിഴൽ
ഭൂമി
ഭൂമിയുടെ നിഴൽ
വസന്തകാലം
മേഷവിഷുവം
മാർച്ച് 21
മഞ്ഞുകാലം
ജൂൺ 21
ഡിസംബർ 21
സെപ്റ്റംബർ 22
തുലാവിഷുവം
വേനൽകാലം
ശരൽകാലം

ഇപ്പോഠം ഭൂമദ്ധ്യരേഖയിൽനിന്നു സൂൎയ്യൻ ഏററവും അകന്നുനില്ക്കുന്ന രണ്ടു സ്ഥാനങ്ങളുണ്ടെന്നു നിങ്ങഠംക്കു മനസ്സിലായല്ലൊ. ഇതിൽ ഒരു സ്ഥാനം ഭൂമദ്ധ്യരേഖയുടെ വടക്കും, മറേറതു് അതിൻെറ തെക്കുമാണു്. ഈ രണ്ടു സ്ഥാനങ്ങളെയും ഓരോ സംകല്പരേഖകളെക്കൊണ്ടു നിൎണ്ണയിച്ചിരിക്കുന്നു. വടക്കുള്ളതിന്നു് ഉത്തരായണരേഖയെന്നും, തെക്കുള്ളതിന്നു ദക്ഷിണായനരേഖയെന്നും പറഞ്ഞുവരുന്നു.

സൂൎയ്യൻ ദക്ഷിണായനരേഖയ്ക്കുപരിയിൽ ശോഭിക്കുമ്പോഠം ഉത്തരായണരേഖയുടെ വടക്കു കുറേ ദൂരം സ്ഥലത്തു മാത്രമേ സൂൎയ്യകിരണം തട്ടുകയുള്ളു. അങ്ങിനെ സൂൎയ്യകിരണങ്ങളേൽക്കുന്നതും ഉത്തരായണരേഖയിൽനിന്നു് ഏററവും അകന്നതുമായ ഒരു സ്ഥാനമുണ്ടു്. ഈ സ്ഥാനത്തുകൂടി ഭൂഗോളത്തിന്നു ചുററും ഒരു രേഖയെ സങ്കല്പിച്ചിരിക്കുന്നു. അതിന്നു് 'ആൎട്ടിക്ക്‌വൃത്തം' എന്നു പേർ. ഇതുപോലെതന്നെ സൂൎയ്യൻ ഉത്തരായണവൃത്തത്തിന്നുപരിയിൽ ശോഭിക്കുമ്പോഠം ദക്ഷിണായനവൃത്തത്തിൻെറ തെക്കു സൂൎയ്യപ്രകാശം തട്ടുന്നതും, ഏററവും അകന്നതുമായ ഒരു സ്ഥാനമുണ്ടു്. അതിൽക്കൂടി ഭൂഗോളത്തിന്നു ചുററും സങ്കല്പിച്ചിരിക്കുന്ന രേഖയാണു് 'അൻറാൎട്ടിക്കു് വൃത്തം.'

നിങ്ങഠംക്കിപ്പോഠം ഭൂഗോളത്തിലുള്ള 5 സങ്കല്പരേഖകളെപ്പററി മനസ്സിലായല്ലൊ. അവ വളരെ പ്രധാനമായ രേഖകളാണെന്നു ക്രമത്തിൽ മനസ്സിലാകും. താഴെ കൊടുത്തിരിക്കുന്ന പടത്തിൽനിന്നു് അവയുടെ പേരുകളെ മനസ്സിലാക്കുക. അവയെ മേശമേൽ വെച്ചിരിക്കുന്ന ഗ്ലോബിൽ കാണിക്കുകയും ചെയ്യുക.

ഒരു സംഗതികൂടി പറഞ്ഞു് ഈ പാഠമവസാനിപ്പിക്കാം. സൂര്യോഷ്ണം ഭൂഗോളത്തിൽ എല്ലാ പ്രദേശങ്ങളിലും ഒരുപോലെ ലഭിക്കുന്നില്ലെന്നു മുമ്പു പ്രസ്താവിച്ചുവല്ലൊ. ഏററവും ഉഷ്ണം ലഭിക്കുന്നതു് ഉത്തരായണ—ദക്ഷിണായനരേഖകൾക്കിടയിലുള്ള സ്ഥലങ്ങളിലാണു്. കാരണം സ്പഷ്ടമാണു്. അവ സൂര്യന്നടുത്തുള്ള ഭൂഭാഗങ്ങളാണു്. ഭൂമിയിൽ ഏററവും ഉഷ്ണമുള്ളതായ ഈ പ്രദേശത്തിന്നു് 'ഉഷ്ണമേഖല'യെന്നു പറഞ്ഞുവരുന്നു. സൂര്യകിരണങ്ങൾ അധികകാലവും തട്ടാതെ ഇരുട്ടടഞ്ഞും അതിശൈത്യമുള്ളതുമായ പ്രദേശങ്ങളാണു് ആർട്ടിക്കു് വൃത്തത്തിന്നും, അൻറാർട്ടിക്കു്വൃത്തത്തിന്നും ഉള്ളിലുള്ള പ്രദേശങ്ങൾ. അതിനാൽ അവയ്ക്കു 'ശീതമേഖലകൾ' എന്നു പേർ പറഞ്ഞുവരുന്നു. ശീതമേഖലകൾക്കും ഉഷ്ണമേഖലയ്ക്കും ഇടയിലുള്ള ഭൂഭാഗങ്ങളിൽ ചൂടും തണുപ്പും മിതമായിട്ടുള്ളതിനാൽ അവയ്ക്കു ശീതോഷ്ണമേഖലകൾ എന്നാണു പേർ.

ഇങ്ങിനെ ഭൂഗോളത്തെ 5 മേഖലകളായി ഭാഗിച്ചിരിക്കുന്നു. അവ (1) ഉഷ്ണമേഖല. (2) വടക്കെ ശീതോഷ്ണമേഖല. (3) തെക്കെ ശീതോഷ്ണമേഖല. (4) വടക്കെ ശീതമേഖല. (5) തെക്കെ ശീതമേഖല എന്നിവയാകുന്നു.

മുകളിൽ കൊടുത്തിരിക്കുന്ന പടം നോക്കി, ഏതെല്ലാം സങ്കല്പരേഖകൾക്കിടയിലാണു പ്രസ്തുത മേഖലകൾ കിടക്കുന്നതെന്നു പറയുക. ഏതു മേഖലയിൽ താമസിപ്പാനാണു നിങ്ങൾക്കധികമിഷ്ടം? കാരണമെന്താണു്?

ഒരു വൃത്തം വരച്ചു കുട്ടികൾ രേഖകളേയും മേഖലകളേയും നിർണ്ണയിക്കട്ടെ.

## അദ്ധ്യായം 2

### ഭൂമിയുടെ ചലനം

ഭൂമി ഉറച്ചുനില്ക്കുന്ന ഒരു ഗോളമല്ല; അതു് എപ്പോഴും ചലിച്ചുകൊണ്ടിരിക്കുന്നു; പടിഞ്ഞാറുനിന്നു കിഴക്കോട്ടാണു തിരിയുന്നതു്; അതിനാൽ സൂൎയ്യൻ കിഴക്കുനിന്നു പടിഞ്ഞാട്ടു സഞ്ചരിക്കുന്നതായി നമുക്കു തോന്നുന്നു; എന്നുള്ള സംഗതികളെല്ലാം നിങ്ങൾ മുൻ അദ്ധ്യായത്തിൽനിന്നു ഗ്രഹിച്ചുവല്ലോ.

ഭൂമിയുടെ ചലനം രണ്ടുതരത്തിലാണു്. ഒന്നാമതു് അതു തന്നത്താൻ തിരിയുന്നു. ഇതിന്നു നാം 'ഭൂഭ്രമണം' എന്നു പറയുന്നു. ഭൂമി തന്നത്താൻ ഒരു പ്രാവശ്യം തിരിയുവാൻ ഒരു പകലും ഒരു രാവും വേണ്ടിവരുന്നു. ഒരുദിവസം വേണ്ടിവരുന്നുവെന്നു താല്പൎയ്യം. കാലത്തു 6 മണിമുതൽ സന്ധ്യക്കു 6 മണിവരെയുള്ള 12 മണിക്കൂർ പകലും, സന്ധ്യക്കു 6 മണിമുതൽ കാലത്തു് 6 മണിവരെയുള്ള 12 മണിക്കൂർ രാത്രിയുമാണല്ലോ. ഒരു പകലും ഒരു രാത്രിയും കൂടിയാൽ 24 മണിക്കൂറായി. അതിനാൽ 24 മണിക്കൂർ സമയംകൊണ്ടു് ഭൂമി ഒരു പ്രാവശ്യം തിരിയുന്നുണ്ടെന്നു് ഓൎമ്മവെക്കണം.

എന്നാൽ ഭൂമി ഒരേ സ്ഥലത്തുതന്നെ തിരിഞ്ഞുംകൊണ്ടു നില്ക്കുകയല്ല ചെയ്യുന്നതു്; തിരിഞ്ഞുംകൊണ്ടു സൂൎയ്യനെ പ്രദക്ഷിണം ചെയ്യുകയാണു്. ഇതിന്നാണു 'ഭൂപരിവൎത്തനം' എന്നു പറയുന്നതു്. ഒരു പരിവൎത്തനത്തിന്നു ഭൂമിക്കു 365 ദിവസവും 6 മണിക്കൂറും വേണ്ടിവരുന്നുണ്ടു്. അതായതു്, ഒരു സംവത്സരം വേണ്ടിവരുന്നുവെന്നു താല്പൎയ്യം.

ഭൂമി സൂൎയ്യനെ ചുററിത്തിരിയുമ്പോൾ സൂൎയ്യൻ ഭൂമദ്ധ്യരേഖാപ്രദേശത്തുനിന്നു ചിലകാലങ്ങളിൽ വടക്കോട്ടും, മററുചില കാലങ്ങളിൽ തെക്കോട്ടും, നീങ്ങുന്നതായി നമുക്കു തോന്നുന്നുണ്ടെന്നു മുൻ അദ്ധ്യായത്തിൽ പ്രസ്താവിച്ചിട്ടുണ്ടല്ലൊ. തന്നിമിത്തം ഭൂഗോളത്തിന്റെ നാനാഭാഗങ്ങളിലും ലഭിക്കുന്ന ചൂടിന്നു ചിലകാലങ്ങളിൽ ഏററക്കുറച്ചൽ സംഭവിക്കുന്നു. തൽഫലമായിട്ടാണു ഋതുക്കളുണ്ടാകുന്നതു്. ശീതോഷ്ണസ്ഥിതിക്കു വ്യത്യാസംസംഭവിക്കുന്നതോടുകൂടി ഋതുക്കളും മാറുന്നുണ്ടു്. ചൂടുള്ളതും, മഴയുള്ളതും, മഞ്ഞുള്ളതുമായ കാലങ്ങളുണ്ടെന്നു നിങ്ങൾക്കറിയാമല്ലൊ. അതിനാൽ ഭൂപരിവൎത്തനത്തിന്റെ ഫലമായി ഋതുക്കളും, ഭൂഭ്രമണംകൊണ്ടു രാവും പകലും ഉണ്ടാകുന്നുണ്ടെന്നു നമുക്കു പഠിക്കാം.

---

## അദ്ധ്യായം 3

---

## സൂൎയ്യചന്ദ്രന്മാരും ഭൂഗോളവും

### സൂൎയ്യൻ

ആകാശത്തിൽ അതിതേജസ്സോടുകൂടി പ്രതിദിനം ശോഭിക്കുന്ന സൂൎയ്യനെ നിങ്ങളേവരും കണ്ടിട്ടുണ്ടു്. ഉച്ചയ്ക്കു് സൂൎയ്യനെ നോക്കുവാൻതന്നെ നമുക്കു വഹിയാ. ശക്തിമത്തായ തേജസ്സുകൊണ്ടു നമ്മുടെ കണ്ണുകൾ താനേ അടയുന്നു. എന്നാൽ പ്രഭാതസൂൎയ്യനെയും അസ്തമനസൂൎയ്യനെയും നോക്കുവാൻ നമുക്കു് സാദ്ധ്യമാണു്. കാഴ്ച കണ്ണിന്നു കൌതുകത്തെ നൽകുന്നു. അപ്പോൾ സൂൎയ്യന്റെ ആ

കൃതിയെന്താണെന്നു് എളുപ്പം മനസ്സിലാക്കാം. അതൊരു ഗോളമല്ലേ?

ഭൂഗോളത്തെക്കാൾ എത്രയോ വലുപ്പം കൂടുതലുള്ളതാണു് സൂര്യഗോളം. എന്നാൽ അപ്രകാരം നമുക്കു തോന്നാതിരിപ്പാൻ കാരണമെന്താണു്? നാം സൂര്യഗോളത്തിൽനിന്നു അനേകലക്ഷംനാഴിക ദൂരത്തിൽ സ്ഥിതിചെയ്യുന്നതിനാലാണു്. വലിയ വസ്തുവും ദൂരത്തായാൽ നമ്മുടെ ദൃഷ്ടിക്കു് ചെറുതായിത്തന്നെയാണല്ലോ തോന്നുക.

സൂര്യനെക്കൊണ്ടു നമുക്കെന്തു പ്രയോജനമാണുള്ളതു്? വെളിച്ചവും ചൂടും നമുക്കു സൂര്യനിൽനിന്നാണു ലഭിക്കുന്നതു്. സൂര്യൻ കത്തി ജ്വലിച്ചുകൊണ്ടിരിക്കുന്ന ഒരു വലിയ ഗോളമാണെന്നാണു് ശാസ്ത്രജ്ഞന്മാർ പറയുന്നതു്. ഭൂമിയെ വല്ലാതെ തപിപ്പിക്കുന്നുണ്ടെങ്കിലും സൂര്യനില്ലാതിരുന്നാൽ ജീവിച്ചിരിപ്പാൻ സാദ്ധ്യമല്ല. കാററടിക്കുന്നതും, വായു ശുദ്ധമായിത്തീരുന്നതും, മഴപെയ്യുന്നതും, സസ്യങ്ങൾ വളരുന്നതും, ഋതുക്കൾ മാറുന്നതും . എന്നുവേണ്ട ലോകത്തിൽ സകലവിധത്തിലുള്ള വ്യാപാരങ്ങൾ നടന്നുകൊണ്ടിരിക്കുന്നതും സൂര്യൻെറ മഹിമ ഒന്നുകൊണ്ടാണെന്നു തികച്ചും പറയാം. ഇത്രയും മഹിമയേറിയ ഗോളത്തെ നാം പ്രതിദിനം വന്ദിക്കേണ്ടതു് അത്യാവശ്യമല്ലേ?

സൂര്യനെക്കാൾ വലുതായ മററു തേജോഗോളങ്ങളും വായുമണ്ഡലത്തിലുണ്ടത്രെ! പക്ഷെ ഭൂഗോളത്തിൽനിന്നുള്ള ദൂരംനിമിത്തം അവ നമ്മുടെ ദൃഷ്ടിക്കു് ഗോചരമാകുന്നില്ല. ഇവയെയെല്ലാം സൃഷ്ടിച്ച ദൈവം ഇവയെക്കാൾ എത്രയധികം മഹിമയേറിയവനായിരിക്കണം!

## ചന്ദ്രൻ

ചന്ദ്രനും ആകാശത്തിൽ സഞ്ചരിക്കുന്ന ഒരു ഗോളമാണ്. ഭൂമി സൂൎയ്യനെ പ്രദക്ഷിണംചെയ്യുന്നപോലെ ചന്ദ്രൻ ഭൂമിയേയും പ്രദക്ഷിണംചെയ്യുന്നു. ചന്ദ്രൻ രാത്രിയിൽ പ്രകാശിക്കുന്നുണ്ടെങ്കിലും അതു സ്വയംപ്രകാശമുള്ള ഗോളമല്ല. സൂൎയ്യന്റെ പ്രഭ ചന്ദ്രനിൽ പ്രതിഫലിച്ചിട്ടാണ് അതു ശോഭിക്കുന്നതു്. വെയിലത്തു പിടിച്ചിരിക്കുന്ന ഒരു കണ്ണാടിയിൽ തട്ടി പ്രതിഫലിക്കുന്ന വെളിച്ചത്തിനു ചൂടില്ലാത്തപോലെ ചന്ദ്രികയ്ക്കും (നിലാവിനും) ചൂടില്ല.

ഭൂമിയെക്കാൾ ചെറുതായ ഗോളമാണു ചന്ദ്രൻ. ആകാശത്തിൽ കാണുന്ന ചെറുനക്ഷത്രങ്ങളെക്കാൾ ഭൂമിക്കടുത്താണു ചന്ദ്രൻ നില്ക്കുന്നതു്. ഭൂമിയെ ഒരു പ്രദക്ഷിണംചെയ്യാൻ ചന്ദ്രന് 29½ ദിവസം വേണ്ടിവരുന്നു.

നാം പൌൎണ്ണമാസിനാൾ (വെളുത്തവാവിനു) ആണല്ലൊ പൂൎണ്ണചന്ദ്രനെ കാണുന്നതു്. പിന്നെ പ്രഥമമുതൽ ചതുർദ്ദശിവരെ 14 ദിവസങ്ങളിൽ ചന്ദ്രൻ ക്രമത്തിൽ ക്ഷയിച്ചുവരുകയും അമാവാസി (കറുത്തവാവ്) നാൾ ചന്ദ്രനെ കാണാതാവുകയും ചെയ്യും. കറുത്തവാവു കഴിഞ്ഞു പിറേറദിവസംമുതൽ, ചന്ദ്രൻ ക്രമത്തിൽ വൎദ്ധിച്ചുവർദ്ധിച്ച്, 15 ദിവസംകൊണ്ടു വീണ്ടും പൂൎണ്ണചന്ദ്രനായിത്തീരുകയും ചെയ്യും.

വെളുത്തവാവുമുതൽ കറുത്തവാവുവരെ ചന്ദ്രന് ക്ഷയമാണല്ലൊ. ആ പതിനഞ്ചുദിവസത്തെയാണു നാം കറുത്തപക്ഷമെന്നു പറയുന്നതു്. എന്തെന്നാൽ ആ പക്ഷത്തിൽ ഇരുട്ടു കൂടിവരുന്നു. കറുത്തവാവു കഴിഞ്ഞാൽ വെളുത്തപക്ഷം ആരംഭിക്കുന്നു. വെളുത്തപക്ഷത്തിൽ ഇരുട്ട് കുറഞ്ഞാണു വരുക.

## ഭൂഗോളം

ഭൂമി ഒരു ഗോളമാണെന്നു മുമ്പു പ്രസ്താവിച്ചുവല്ലൊ. എന്നാൽ സൂൎയ്യഗോളംപോലെ അതു സ്വയംപ്രകാശമുള്ളതല്ല. ചന്ദ്രഗോളംപോലെ സൂൎയ്യകിരണങ്ങളെ പ്രതിഫലിപ്പിക്കുന്നതുമില്ല. സൂൎയ്യഗോളം അഗ്നിമയമാകയാൽ അതിൽ ജീവജാലങ്ങൾ ഉണ്ടാകാൻ തരമില്ല. ചന്ദ്രഗോളത്തിലും മനുഷ്യരോ ജന്തുസസ്യാദികളോ ഇല്ലെന്നാണു ശാസ്ത്രജ്ഞന്മാർ അഭിപ്രായപ്പെട്ടിരിക്കുന്നതു്. ജീവജാലങ്ങൾ ഭൂഗോളത്തിലല്ലാതെ മററാരേടത്തും ഉള്ളതായി അറിവുകിട്ടീട്ടില്ല.

നാം അധിവസിക്കുന്ന ഈ ഭൂമി അനേകായിരം സംവത്സരങ്ങൾക്കുമുമ്പു സൂൎയ്യന്റെ ഒരു ഭാഗമായിരുന്നുവത്രെ! കത്തിക്കാളുന്ന സൂൎയ്യഗോളത്തിന്റെ ഒരംശം പൊട്ടിത്തെറിച്ചു വായുമണ്ഡലത്തിൽ വീണുവെന്നും, കാലാന്തരത്തിൽ കാററും മഴയുമേററു് അതു് ഉറച്ചതായിത്തീൎന്നുവെന്നും, സസ്യങ്ങളും ജീവജാലങ്ങളും അതിൽ സാവധാനത്തിൽ ഉണ്ടായിയെന്നും മററുമാണു വിദ്വാന്മാർ പറയുന്നതു്. ഭൂഗൎഭം ഇന്നും ചൂടുള്ളതായിത്തന്നെയിരിക്കുന്നു.

ദ്രാവകരൂപമായിരുന്ന ഭൂമി തണുപ്പുകൊണ്ടു സങ്കോചപ്പെട്ടപ്പോൾ ചില ഭാഗങ്ങൾ ഉയൎന്നും മററുചില ഭാഗങ്ങൾ താണതുമായിത്തീൎന്നു. ഇന്നു് ഉയൎന്നുകാണുന്ന മിക്ക മലകളും കുന്നുകളും അങ്ങിനെയുണ്ടായതാണത്രെ! ഏററവും താണഭാഗങ്ങൾ സമുദ്രങ്ങളായിത്തീൎന്നു.

ഭൂഗർഭത്തിൽ പലേ ലോഹങ്ങളും കിടക്കുന്നുണ്ട്. അന്തർഭാഗത്തുള്ള ചൂടുകൊണ്ടു ചിലപ്പോൾ ഭൂഭാഗങ്ങൾ പിളൎന്നു തീയ്യും ഉരുകിയ പദാൎത്ഥങ്ങളും ഉറുക്കോടെ പുറത്തേക്കു വന്നുകൊണ്ടിരിക്കുന്നു. അങ്ങിനെയുള്ള മലകളാണ് അഗ്നിപൎവ്വതങ്ങൾ.

ചില കുളങ്ങളുടെ അടിയിൽ പാറ പൊന്തിയിരിക്കും. വെള്ളംവററിത്തുടങ്ങുമ്പോൾ പാറ വെള്ളത്തിൻ മീതെ കാണാറാകും. ഇതുപോലെ സമുദ്രജലത്തിൻമീതെ പലേ സ്ഥലങ്ങളിലും കര കണ്ടുവരുന്നുണ്ട്. ഇപ്രകാരം കണ്ടുവരുന്ന വലിയ സ്ഥലാംശങ്ങളാണു ഭൂഖണ്ഡങ്ങൾ. ഭൂഖണ്ഡങ്ങളും അഥവാ കരകളും, അവയ്ക്കിടയിലായിക്കിടക്കുന്ന സമുദ്രങ്ങളും ഒന്നിച്ചുചേൎന്നതാണു ഭൂഗോളം.

---

## അദ്ധ്യായം 4

---

### സൌരചക്രം

1. സൂൎയ്യചന്ദ്രന്മാരേയും ഭൂഗോളത്തേയുംപററി ചില സംഗതികളെല്ലാം മുൻ അദ്ധ്യായങ്ങളിൽനിന്നു ഗ്രഹിച്ചുവല്ലൊ. നേരം സന്ധ്യയാകുമ്പോൾ ആകാശത്തിൽ, നാം എണ്ണുവാൻ സാദ്ധ്യമല്ലാത്തവിധം അത്ര അധികം തേജസ്സുകളെ കാണുന്നുണ്ട്. അവ സൂൎയ്യനെക്കാൾ വലുപ്പമുള്ളവയും സ്വയംപ്രകാശമുള്ളവയുമായ ഗോളങ്ങളാ

ണത്രെ! ദൂരാധിക്യം നിമിത്തമാണ് അവ ചെറുതായി കാണപ്പെടുന്നത്. നക്ഷത്രങ്ങളെന്ന് അവയ്ക്കു പേർ പറഞ്ഞുവരുന്നു. നക്ഷത്രങ്ങൾ അവ നിൽക്കുന്ന സ്ഥാനത്തിൽ തന്നെ ഉറച്ചുനില്ക്കുന്നതല്ലാതെ ഭൂഗോളത്തെപ്പോലെ ചലിക്കുന്നവയല്ല.

2. ചന്ദ്രനെ ആശ്രയിച്ചു ചുററിത്തിരിയുന്ന 27 നക്ഷത്രങ്ങളുണ്ട്. അവ അശ്വതിമുതൽ ഉള്ള 27 എണ്ണമാണ്. അവയെല്ലാം ചെറിയവയാണ്. സൂര്യപ്രകാശം തട്ടി ശോഭിക്കയുംചെയ്യുന്നു. നിങ്ങളുടെ പിറന്നനാൾചോദിച്ചാൽ ഒരു നക്ഷത്രത്തിൻെറ പേരല്ലേ പറയാറുള്ളത്? നക്ഷത്രങ്ങളെ നോക്കി ഏതു നക്ഷത്രമാണെന്നറിയുവാൻ സാധിക്കും. 'അശ്വതി അശ്വമുഖംപോലെ, ഭരണി കുമ്പൻതൊപ്പിപോലെ' എന്നുംമററുമുള്ള നക്ഷത്രങ്ങളുടെ ഛായ ഇന്നിന്നതാണെന്നു നിങ്ങളുടെ മാതാപിതാക്കന്മാരോടു ചോദിച്ചറിഞ്ഞു് അവയെ ആകാശത്തിൽ നോക്കി മനസ്സിലാക്കുവാൻ ശ്രമിക്കണം.

3. എന്നാൽ മുൻവിവരിച്ചവകൂടാതെ വേറെയും ഒരുക്കൂട്ടം ഗോളങ്ങളുണ്ട്. അവ സൂര്യനെ ആശ്രയിച്ചു ചുററിത്തിരിയുന്നവയാണ്. അവയ്ക്കാണു സൌരചക്രം എന്നു പേർ പറഞ്ഞുവരുന്നത്. അവ വലിയ ഗോളങ്ങളാണ്. എന്നാൽ നക്ഷത്രങ്ങളെപ്പോലെ സ്വയം പ്രകാശമുള്ളവയല്ല. ചന്ദ്രനെപ്പോലെ സൂര്യൻെറ പ്രകാശംതട്ടിമാത്രം ശോഭിക്കുന്നവയാണ്. സ്ഥിരമായി ഉറച്ചുനിൽക്കാതെ അവ ഭൂമിയെപ്പോലെ സൂര്യനു ചുററും സഞ്ചരിച്ചുകൊണ്ടിരിക്കുന്നു. ജ്യോതിശ്ശാസ്ത്രത്തിൽ അവയെ 'ഗ്രഹങ്ങൾ' എന്നു പറഞ്ഞുവരുന്നു.

നമ്മുടെ ഇടയിലുള്ള ജ്യോതിശ്ശാസ്ത്രജ്ഞന്മാർ ഒമ്പതു ഗ്രഹങ്ങളുള്ളതായിട്ടാണു പറയുന്നതു്. അവ 1. സൂര്യൻ 2. ചന്ദ്രൻ 3. കുജൻ (ചൊവ്വാ) 4. ബുധൻ 5. ഗുരു 6. ശുക്രൻ 7. മന്ദൻ (ശനി) 8. രാഹു 9. കേതു എന്നവയാണു്. എന്നാൽ പാശ്ചാത്യശാസ്ത്രജ്ഞന്മാർ എട്ടു ഗ്രഹങ്ങളുള്ളതായിട്ടേ പറയുന്നുള്ളു. ഗ്രഹങ്ങൾ സൂര്യനെ ആശ്രയിച്ചു ചുററിത്തിരിയുന്നവയാകയാൽ സൂര്യചന്ദ്രന്മാരെ അവർ ഗ്രഹങ്ങളുടെ കൂട്ടത്തിൽ ഉൾപ്പെടുത്തുന്നില്ല. എന്നുമാത്രമല്ല ഭൂമിയെ ഒരു ഗ്രഹമായിട്ടു വിചാരിക്കുകയും ചെയ്യുന്നു. അതിന്നും പുറമെ 'രാഹു, കേതു' എന്നിവയ്ക്കു പകരം 'യുറാനസ്', 'നെപ്ച്യൂൺ' എന്നു രണ്ടെണ്ണത്തെ സ്വീകരിക്കുകയും ചെയ്തിരിക്കുന്നു.

പ്രസ്തുത ഗ്രഹങ്ങളിൽ ബുധനും, ശുക്രനും സൂര്യന്നടുത്താണു്. പുലർവേളയിൽ മൂന്നുമണിക്കു ആകാശത്താൽ കിഴക്കുദിക്കിൽ അതിശോഭയോടെ പ്രകാശിച്ചുകാണുന്ന ഗ്രഹമാണു ശുക്രൻ. മററുള്ളവ സൂര്യനിൽനിന്നു വളരെ അകലെയാകയാൽ കാണ്മാൻ പ്രയാസമാണു്.

നാം ഞായർ, തിങ്കൾ, ചൊവ്വ, മുതലായി ആഴ്ചകളുടെ പേരുകൾ പറയുന്നതു വാസ്തവത്തിൽ ഗ്രഹങ്ങളുടെ പേരുകളാണു്. താഴെ കൊടുത്തിരിക്കുന്ന പട്ടിക നോക്കുക.

| | ഗ്രഹങ്ങളുടെ പേരുകൾ | ആഴ്ചകളുടെ പേരുകൾ |
| --- | --- | --- |
| 1 | സൂൎയ്യൻ [രവി-ഞായറ്] | രവിവാരം [ഞായറാഴ്ച] |
| 2 | ചന്ദ്രൻ [സോമൻ:തിങ്കൾ] | സോമവാരം [തിങ്കളാഴ്ച] |
| 3 | കുജൻ [ചൊവ്വാ] | കുജവാരം [ചൊവ്വാഴ്ച] |
| 4 | ബുധൻ | ബുധവാരം [ബുധനാഴ്ച] |
| 5 | ഗുരു [വ്യാഴം] | ഗുരുവാരം [വ്യാഴാഴ്ച] |
| 6 | ശുക്രൻ [ഭൃഗു] | ഭൃഗുവാരം [വെള്ളിയാഴ്ച] |
| 7 | ശനി [മന്ദൻ] | മന്ദവാരം [ശനിയാഴ്ച] |

അദ്ധ്യായം 5

—*—

## ഭൂമിയുടെ സ്ഥാനവും ഗ്രഹണവും

'ഗ്രഹണ'ത്തെപ്പററി നിങ്ങഠംമിക്കവരും കേട്ടിരിക്കമല്ലൊ. ചില കാലങ്ങളിൽ സൂര്യഗ്രഹണവും ചന്ദ്രഗ്രഹണവും ഉണ്ടാകാറുണ്ടെന്നു നിങ്ങഠംക്കറിയാം. സൂര്യഗ്രഹണം പകലും ചന്ദ്രഗ്രഹണം രാത്രിയുമാണുണ്ടാവുക. ഗ്രഹണസമയത്തു സൂര്യചന്ദ്രന്മാരെ നിങ്ങഠം നോക്കീട്ടുണ്ടോ? സൂര്യചന്ദ്രന്മാരെ എന്തോ മറയ്ക്കുന്നതിനാലായിരിക്കണം അവയ്ക്കു ശോഭയില്ലാതായിത്തീരുന്നതു്. കുറെ സമയം കഴിയുമ്പോഠം മറവു നീങ്ങുകയും സൂര്യചന്ദ്രന്മാർ യഥാപൂർവ്വം ശോഭിക്കുകയും ചെയ്യുന്നു.

പ്രസ്തുത ഗ്രഹണങ്ങഠംക്കു മറവു തട്ടുവാൻ കാരണമെന്തു്? ഭൂമി സൂര്യനേയും, ചന്ദ്രൻ ഭൂമിയേയും ചുററി സഞ്ചരിക്കുന്നുണ്ടെന്നു നിങ്ങഠം പഠിച്ചിട്ടുണ്ടല്ലൊ. ചന്ദ്രൻ ശോഭിക്കുന്നതു് സൂര്യകിരണങ്ങഠം അതിന്മേൽ തട്ടീട്ടാണെന്നു നിങ്ങഠംക്കറിയാം. സൂര്യകിരണങ്ങഠം തട്ടി ശോഭിക്കുന്ന ചന്ദ്രഗോളത്തിൻെറ അർദ്ധഭാഗം മുഴുവൻ എല്ലാ ദിവസവും നമുക്കു ദൃശ്യമാകുന്നില്ല. അതിനാൽ ചന്ദ്രനു ക്ഷയവും വൃദ്ധിയുമുണ്ടാകുന്നു.

കറുത്ത വാവിൻനാഠം ചന്ദ്രഗോളത്തിൻെറ ശോഭയുള്ള അർദ്ധഭാഗം സൂര്യനുനേരേ ആകയാൽ ഇരുട്ടടഞ്ഞ അർദ്ധഭാഗമേ ഭൂമിക്കഭിമുഖമായിരിക്കുന്നുള്ളൂ. എന്നാൽ ചില കറുത്തവാവിനു ഭൂമിക്കും സൂര്യനും നേരേ മദ്ധ്യത്തിൽ ചന്ദ്രൻ വരുമ്പോഠം സൂര്യഗോളം ചന്ദ്രനാൽ

# സൂൎയ്യഗ്രഹണം



# ചന്ദ്രഗ്രഹണം



മറയ്ക്കപ്പെടുന്നു. അപ്പോൾ സൂര്യഗോളത്തിന്നു മറവു തട്ടുന്നു. അതായതു് സൂര്യഗോളം മുഴുവൻ നമുക്കു ദൃശ്യമാകുന്നില്ല. ഇതാണു സൂര്യഗ്രഹണം.

ചന്ദ്രൻ സൂര്യനെക്കാൾ എത്രയോ ചെറിയതാകയാൽ സൂര്യഗോളത്തെ മുഴുവൻ ചന്ദ്രനു മറയ്ക്കുവാൻ അത്ര എളുപ്പമല്ല. ഭൂമിക്കടുത്തു ചന്ദ്രൻ വരുമ്പോൾമാത്രമേ പൂർണ്ണസൂര്യഗ്രഹണമുണ്ടാകയുള്ളൂ. [ഒരു വിരൽകൊണ്ടു് ഒരാനയെ നിങ്ങൾക്കു മറയ്ക്കുവാൻ സാദ്ധ്യമാണോ എന്നു നോക്കുക.]

ചന്ദ്രന്റെ ശോഭയുള്ള അർദ്ധഭാഗം ഭൂമിക്കഭിമുഖമായി നിൽക്കുന്ന ദിവസമാണു വെളുത്തവാവു്. എന്നാൽ ചില വെളുത്തവാവിന്നു ചന്ദ്രനും സൂര്യനും ഇടയിൽ ഒരേ രേഖയിലായി ഭൂമി നിൽക്കുന്നു. അപ്പോൾ സൂര്യകിരണങ്ങൾ ചന്ദ്രഗോളത്തിലെത്താതെ ഭൂമിയാൽ തടയപ്പെടുന്നതുകൊണ്ടു ഭൂമിയുടെ നിഴൽ ചന്ദ്രനിൽ പതിക്കുന്നു. ചന്ദ്രഗോളം മറയ്ക്കപ്പെടുകയും ചെയ്യുന്നു. ഇതാണു ചന്ദ്രഗ്രഹണം.

എന്നാൽ എല്ലാ കറുത്തവാവിന്നും സൂര്യഗ്രഹണമോ, എല്ലാ വെളുത്തവാവിന്നും ചന്ദ്രഗ്രഹണമോ ഉണ്ടാകാതിരിക്കുന്നതെന്തുകൊണ്ടു്? ചന്ദ്രനും ഭൂമിയും ചലിക്കുന്ന ഗോളങ്ങളാകയാലാണു് അപ്രകാരം സംഭവിക്കാത്തതു്. അതിന്നും പുറമെ ഗ്രഹങ്ങളുടെ സഞ്ചാരമാർഗ്ഗം ഒരേ വിതാനത്തിലുമല്ല കിടക്കുന്നതു്.

---

## അദ്ധ്യായം 6

---

### ഭൂഗോളത്തിലെ സ്ഥലജലാംശങ്ങൾ

ഭൂമി ഒരു ഗോളമാണെന്നും, അതിൽ കരയും കടലും ഉൾപ്പെടുന്നുണ്ടെന്നും മുമ്പു പ്രസ്താവിച്ചിരിക്കുന്നതു് ഓൎക്കുന്നുണ്ടല്ലോ. കടലിൽനിന്നു' ഉയൎന്നുകാണുന്ന വലിയ സ്ഥലവിഭാഗങ്ങളാണു ഭൂഖണ്ഡങ്ങൾ. ഭൂമിയുടെ വലുപ്പത്തോടു് ഒത്തുനോക്കുമ്പോൾ സ്ഥലാംശത്തെക്കാൾ ജലാംശമാണു് അധികമുള്ളതെന്നു തെളിയുന്നു. മുക്കാൽഭാഗം ജലവും, കാൽഭാഗം കരയുമായിട്ടാണിരിക്കുന്നതു്.

സ്ഥലാംശം കുറവാകയാൽ മനുഷ്യൎക്കു പാൎക്കുവാൻ സ്ഥലമില്ലാതെ ബുദ്ധിമുട്ടേണ്ടിവരുമെന്നു വിചാരിക്കേണ്ടയാവശ്യമില്ല. ഇന്നും ജനങ്ങൾ തീരെയില്ലാത്തതും കുറച്ചുമാത്രമുള്ളതുമായ പ്രദേശങ്ങൾ ഭൂമിയിൽ ധാരാളമുണ്ടു്. അതിന്നും പുറമെ ഇത്രയധികം ജലാംശമായിട്ടുകൂടി ഭൂമിയിൽ ചൂടു് അധികമായിത്തന്നെയിരിക്കുന്നുവല്ലോ. ജലാംശം ഇപ്പോഴുള്ളതിലും കുറവാകുന്നപക്ഷം ജീവിച്ചിരിപ്പാൻ ക്ലേശം കൂടുതലാകുന്നതല്ലാതെ ഒട്ടുംതന്നെ കുറവാകുന്നതല്ല എന്നു വിചാരിക്കേണ്ടിയിരിക്കുന്നു.

എന്നാൽ ഭൂഖണ്ഡങ്ങൾ ഒന്നിച്ചു വ്യാപിച്ചുകിടക്കാതെ ഏറെക്കുറെ ചിന്നിച്ചിതറിയാണു കിടക്കുന്നതു്. ഭൂഖണ്ഡങ്ങളുടെ ഇടയിലായി സമുദ്രങ്ങളും കടലുകളും വ്യാപിച്ചു കിടക്കുന്നുണ്ടു്.

മനുഷ്യൎക്കധിവാസയോഗ്യമായ ഭൂഖണ്ഡങ്ങളാണു് 1. ഏഷ്യ. 2. യൂറോപ്പു്. 3. ആഫ്രിക്ക. 4. ഓസ്ട്രേ

ലിയ. 5. വടക്കെ അമേരിക്ക. 6. തെക്കെ അമേരിക്ക എന്നിവ. ശൈത്യാധിക്യംകൊണ്ടു തീരെ അധിവാസയോഗ്യമല്ലാത്തതും അടുത്ത കാലത്തു മാത്രം കണ്ടെത്തിയതുമാണ് 'അൻറാർട്ടിക്ക'യെന്ന ഭൂഖണ്ഡം.

ഭൂപടം നോക്കി ഭൂഖണ്ഡങ്ങളെ ചൂണ്ടിക്കാണിക്കുക. ഏഷ്യയുടെ ദക്ഷിണഭാഗത്തു കിടക്കുന്ന സമുദ്രമാണ് ഹിന്തുസമുദ്രം. യൂറോപ്പിന്നും അമേരിക്കയ്ക്കും ഇടയിൽ 'അറലാണ്ടിക്കു' സമുദ്രം വ്യാപിച്ചു കിടക്കുന്നു. ഏഷ്യയ്ക്കും അമേരിക്കയ്ക്കും ഇടയിൽ ശാന്തസമുദ്രവുമുണ്ടു്. ഇവ മൂന്നുമാണ് മഹാസമുദ്രങ്ങൾ. ഇവയ്ക്കു പുറമെ രണ്ടെണ്ണം കൂടിയുണ്ടു്. അവ തണുപ്പുകൊണ്ടു വെള്ളം ഉറച്ചു കിടക്കുന്നവയാണു്. വടക്കെ ധ്രുവത്തെച്ചുററി 'ഉത്തരധ്രുവസമുദ്രം' കിടക്കുന്നു. ഈ സമുദ്രത്തിൻെറ തീരങ്ങളിൽ കിടക്കുന്ന ഭൂഖണ്ഡങ്ങൾ ഏതെല്ലാമാണ്? ദക്ഷിണധ്രുവത്തിന്നു ചുററും കിടക്കുന്ന കര 'അൻറാർട്ടിക്ക'യെന്ന ഭൂഖണ്ഡമാണ്. ഈ ഭൂഖണ്ഡത്തിന്നു ചുററുമാണ് 'ദക്ഷിണധ്രുവസമുദ്രം' കിടക്കുന്നതു്. ആണ്ടിൽ അധികമാസങ്ങളും മഞ്ഞുറച്ചു കിടക്കുന്നതിനാൽ ധ്രുവസമുദ്രങ്ങൾ ഗതാഗതത്തിന്നു തീരെ സൌകര്യമുള്ളവയല്ല. ഓരോ ഭൂഖണ്ഡത്തിൻേറയും തീരങ്ങളിൽ കിടക്കുന്ന കടലുകളും ഉൾക്കടലുകളും പ്രസ്തുത മഹാസമുദ്രങ്ങളുടെ ഭാഗങ്ങളായിരിക്കും.

ഭൂഗോളത്തിൽ ഏഴു ഭൂഖണ്ഡങ്ങളും, അഞ്ചു മഹാസമുദ്രങ്ങളും ഉണ്ടെന്നു മനസ്സിലായല്ലൊ. ഭൂഖണ്ഡങ്ങളെല്ലാം ഒരേ വലുപ്പമുള്ളവയല്ല. ഏഷ്യയാണ് ഏററവും വലുപ്പമുള്ളതു്. ഇതിൻെറ തുടർച്ചയായി പടിഞ്ഞാട്ടു വ്യാപിച്ചുകിടക്കുന്ന യൂറോപ്പാണ് ഏററവും ചെറിയതു്. യൂറോപ്പിനെക്കാൾ ചെറിയതാണ് 'ഓസ്ട്രേലിയ'യെങ്കി

ല്യം അത് ഒരു ദ്വീപാണ്. ഏഷ്യ വിട്ടാൽ ആഫ്രിക്കയും പിന്നെ വടക്കെ അമേരിക്കയും പിന്നെ തെക്കെ അമേരിക്കയുമാണു വല്യപ്പംകൂടിയവ. ഭൂഖണ്ഡങ്ങളുടെ വല്യപ്പത്തിൻെറ തോതു് ഏറെക്കുറെ താഴെയുള്ള ചിത്രത്തിൽനിന്നു ഗ്രഹിക്കാം.

ഭൂഖണ്ഡങ്ങളുടെ വല്യപ്പത്തിൻെറ തോതനുസരിച്ച് ജനങ്ങളുടെ എണ്ണവും ഇരിക്കുമെന്നു വിചാരിച്ചുകൂടാ. അങ്ങിനെ സംഭവിപ്പാൻ വിരോധമില്ലെന്നേയുള്ളൂ. ഭക്ഷണസാധനങ്ങൾ സുലഭമായ പ്രദേശങ്ങളിലാണ് ആളുകൾ അധികം വസിക്കുന്നതു്. മഴയുണ്ടായാൽ മാത്രമേ ഭക്ഷണസാധനങ്ങൾ സുലഭമാകയുള്ളൂ. അതിനാൽ ധാരാളം മഴയുള്ള ഏഷ്യാഖണ്ഡത്തിൽ തന്നെയാണ് ജനത്തിരക്കു കാണുന്നതു്. ഭക്ഷ്യപദാൎത്ഥങ്ങളുടെ സുലഭതയല്ല കൈത്തൊഴിലിന്നുവേണ്ടിയ സാമഗ്രികളുടെ സുലഭതയാണ് യൂറോപ്പിലെ ജനബഹുലതയ്ക്കു കാരണം. വടക്കെ അമേരിക്കയിൽ കൃഷിയും കൈത്തൊഴിലും തെക്കെ അമേരിക്കയിലുള്ളതിലും കൂടുതലുണ്ടു്. അതിനാൽ ജനങ്ങളും കൂടുതലാണ്. ആഫ്രിക്കയിൽ തെക്കെ അമേരിക്കയിലുള്ളതിലും അധികം ജനങ്ങൾ വസിക്കുന്നു. പക്ഷെ സമുദ്രതീരങ്ങളിലാണ് ജനങ്ങൾ വസിക്കുന്നതു്. ജനങ്ങൾ ഏററവും കുറവുള്ള ഭൂഖണ്ഡം ഓസ്ത്രേലിയയാകുന്നു. കാരണം അവിടെ മരുഭൂമി അധികമുണ്ടു്.

---

അദ്ധ്യായം 7

—*—

## ഭൂഗോളത്തിലെ സ്ഥലജലാംശങ്ങൾ

(തുടച്ച്)

കൊച്ചി സംസ്ഥാനത്തിൽ ആറു താലൂക്കുകൾ ഉൾപ്പെട്ടിരിക്കുന്നുവെന്നു നിങ്ങൾ പഠിച്ചിട്ടുണ്ടല്ലോ. അതുപോലെതന്നെ ഓരോ ഭൂഖണ്ഡങ്ങളിലും അനവധി രാജ്യവിഭാഗങ്ങളുൾപ്പെടുന്നു. അവയിൽ പലേമാതിരിയുള്ള സസ്യങ്ങളും പലേതരത്തിലുള്ള ജനങ്ങളുമുണ്ട്. അവയെപ്പററി ചിലതെല്ലാം അറിഞ്ഞിരിക്കേണ്ടതാണ്.

## ൧. ഏഷ്യ

ഈ ഭൂഖണ്ഡത്തിൻെറ പടം നോക്കുക. തെക്കുഭാഗത്തു മൂന്നു രാജ്യങ്ങൾ കാണുന്നില്ലേ? പടിഞ്ഞാറെ അററത്തായി 'അറേബിയ' എന്ന രാജ്യം കിടക്കുന്നു. മുഹമ്മദീയമതസ്ഥാപകനായ 'മുഹമ്മദുനബി'യുടെ ജന്മഭൂമിയാണിതു്. മഴയില്ലായ്കകാരണം ജനങ്ങൾ ഒരിടത്തു സ്ഥിരവാസം ചെയ്യാതെ കന്നുകാലികളെ മേച്ചുംകൊണ്ടു സഞ്ചരിക്കുന്നു. ഇവിടെ ഒന്നാംതരം കുതിരകളെ കണ്ടുവരുന്നുണ്ട്.

അറേബിയയുടെ കിഴക്കായി കിടക്കുന്നതു നമ്മുടെ ഇന്ത്യയാണ്. ഇന്ത്യയുടെ വടക്കെ അതൃത്തിയായ ഹിമാലയപർവ്വതത്തിൻെറ കൊടുമുടിയാണു മഹാമേരു. ഹിന്ദുക്കളുടെ പുണ്യനദിയായ ഗംഗ ഹിമാലയത്തിൽനിന്നു

ത്തടവിക്കുന്നു. ഇതിന്റെ തീരത്തിലാണു കാശിവിശ്വനാഥക്ഷേത്രം.

ഇന്ത്യയുടെ കിഴക്കായി ബർമ്മ കിടക്കുന്നു. നെല്ലു സമൃദ്ധിയായി ഇവിടെ വളരുന്നു. റംഗൂൺപച്ചരി ബർമ്മയിൽനിന്നാണു വരുന്നത്. ഏഷ്യയുടെ പൂർവ്വഭാഗത്താണ് ചൈന. ചീനക്കാർ മഞ്ഞനിറമുള്ളവരാണ്. ചായയും പട്ടും ഇവിടെ സമൃദ്ധിയായുണ്ടാകുന്നു. സുപ്രസിദ്ധമായ ജപ്പാൻ ദ്വീപുകൾ ചൈനയ്ക്കു കിഴക്കു ശാന്തസമുദ്രത്തിൽ കിടക്കുന്നു.

ഇന്ത്യയുടെ വടക്കു ടിബററ് എന്ന ഉന്നതഭൂമിയും, ടിബററിന്നു വടക്കായി സൈബീറിയ എന്നൊരു വിശാലമായ രാജ്യവുമുണ്ട്. മൈതാനഭൂമിയായ സൈബീറിയയിലെ നദികൾ മടിയുള്ള കുട്ടികൾ പാഠശാലയ്ക്കു പോകുന്നപോലെ വളരെ മന്ദമായിട്ടാണൊഴുകുന്നത്. ഇന്ത്യയുടെ പശ്ചിമഭാഗത്തു വരൾച്ചയുള്ളതും ആട്ടുകൾക്കു ഒന്നാംതരം മേച്ചിൽസ്ഥലങ്ങളുള്ളതുമായ അഫ്ഗാനിസ്ഥാനം, ഇറാൻ (പേർസ്യ), ടർക്കി മുതലായ രാജ്യങ്ങളും കിടക്കുന്നു.

## ૨. യൂറോപ്പ്

യൂറോപ്പിൽ ഫ്രാൻസ്, ജർമ്മനി, റഷ്യ, ഇററലി, ബ്രിട്ടൻ മുതലായ അസംഖ്യം രാജ്യങ്ങളുണ്ട്. ജനങ്ങൾ വെളുത്തനിറമുള്ളവരാണ്. ദക്ഷിണദേശത്തു കിടക്കുന്ന സ്പെയിൻ, ഇററലി, ബാൾക്കൻ, എന്നീ രാജ്യങ്ങളിൽ മുന്തിരിങ്ങ, മധുരനാരങ്ങ, മുതലായ ഫലങ്ങൾ സമൃദ്ധിയായി വളരുന്നുണ്ട്. മദ്ധ്യഭാഗത്തു ഫ്രാൻസ്, ജർമ്മനി മുതലായ രാജ്യങ്ങളിൽ കൃഷിയും കൈത്തൊഴിലുമാണു ജനങ്ങ

ളുടെ മുഖ്യജോലി. പശ്ചിമോത്തരഭാഗത്താണ് ഇംഗ്ലണ്ട്. അവിടെ നോക്കിയ ദിക്കിലെല്ലാം ഇരിമ്പും കൽക്കരിയും കാണാം. ഇംഗ്ലണ്ടിന്റെ പശ്ചിമഭാഗത്തു കിടക്കുന്ന ഐർലണ്ട് ഉരുളക്കിഴങ്ങിന്റെ ജന്മഭൂമിയാണ്.

## ൩. ആഫ്രിക്ക

പടം നോക്കുക. ഇന്ത്യയുടെ ഛായയില്ലേ? വളരെ ചൂടുള്ള രാജ്യമാണിതു്. ഈ ഭൂഖണ്ഡത്തിന്റെ മദ്ധ്യഭാഗത്തു വലിയ കാടുകളുണ്ടു്. നദികളിൽ നീർക്കുതിര മുതലായ ജലജന്തുക്കളുടെ ശല്യമുണ്ട്. വടക്കായിക്കിടക്കുന്ന ഈജിപ്റ്റാണു ഏററവും ഫലവത്തായുള്ള രാജ്യം. മുഖ്യകൃഷി പരുത്തിതന്നെ. തെക്കെ അഗ്രത്തിലാണു കേപ്പ്കോളനി. ദക്ഷിണ ആഫ്രിക്കയിൽ സ്വർണ്ണം, വൈരക്കല്ലു, മുതലായവ സുലഭമാണ്. ആഫ്രിക്ക കാപ്പിരികളുടെ ജന്മഭൂമിയാണ്.

## ൪. ഓസ്ത്രേലിയ

ഏഷ്യയുടെ തെക്കുകിഴക്കായി കിടക്കുന്ന ഈ ഭൂഖണ്ഡം ലോകത്തിൽവെച്ചു ഏററവും വലിയ ദ്വീപാണ്. ഇതിനെ ആറായി ഭാഗിച്ചിരിക്കുന്നു. വിക്ടോറിയ, ന്യൂസൌത്ത്വെയിൽസ്, ക്വീൻസ്ലണ്ട്, എന്നിവ കിഴക്കുഭാഗത്താണ്. കോതമ്പാണ് മുഖ്യകൃഷി. വരൾച്ചയുള്ള പുൽപ്രദേശങ്ങൾ വളരെയുള്ളതിനാൽ ചെമ്മരിയാടുകളെ ധാരാളമായി വളൎത്തിവരുന്നു. കൽക്കരിയും സ്വർണ്ണവും സുലഭമായി കണ്ടുവരുന്നുണ്ട്.

## ൫. വടക്കെ അമേരിക്ക

പുതിയ ലോകമെന്നു അമേരിക്കയെ പറഞ്ഞുവരുവാൻ കാരണം ഈ ഖണ്ഡം അടുത്തകാലത്തു കണ്ടുപിടിക്കപ്പെട്ടതിനാലാണു്. ഐക്യനാടാണു് വടക്കെ അമേരിക്കയിലെ മുഖ്യവിഭാഗം. ഐശ്വര്യാഭിവൃദ്ധികൊണ്ടു ഐക്യനാടു രാജ്യങ്ങളുടെ മുന്നണിയിൽ നില്ക്കുന്നു. കോതമ്പും ചോളവും പരുത്തിയും സമൃദ്ധിയായി വളരുന്നു. സ്വർണ്ണം, വെള്ളി, കൽക്കരി, മണ്ണെണ്ണ, മുതലായവ ഏതു പ്രദേശത്തും സുലഭമായി കണ്ടുവരുന്നു. ഐക്യനാടിന്റെ ഉത്തരഭാഗത്തു 'കനഡ'യും, ദക്ഷിണഭാഗത്തു 'മെക്സിക്കോ'വും കിടക്കുന്നു. ഇതിന്നു കിഴക്കായി കിടക്കുന്ന ദ്വീപ സമൂഹമാണു് പശ്ചിമേന്ത്യാ ദ്വീപുകൾ. ഇവിടെ വസിക്കുന്നവരുടെ മുഖ്യജോലി കരിമ്പുകൃഷിയും പഞ്ചസാരയുണ്ടാക്കലുമാണു്. ഏററവും അധികം പഞ്ചസാരയുണ്ടാക്കുന്ന സ്ഥലമാണു ക്യൂബ ദ്വീപു്.

## ൬. തെക്കെ അമേരിക്ക

ഇതിൽ പ്രധാനമായിമൂന്നു സംസ്ഥാനങ്ങളുള്ളവയാണു് ആർജെൻറിന, ബ്രസീൽ, ചില്ലി എന്നിവ. ആർജൻറിനയിൽ കോതമ്പും എണ്ണവിത്തുകളും സമൃദ്ധിയായി കൃഷിയുണ്ടു്. പശുക്കൾക്കൊന്നാംതരം മേച്ചിൽസ്ഥലങ്ങളും ഇവിടെയുണ്ടു്. തെക്കെ അമേരിക്കയിലെ ഏററവും വലിയ സംസ്ഥാനമാണു ബ്രസീൽ. ലോകത്തിലുണ്ടാകുന്ന കാപ്പിക്കുരുവിൽ മുക്കാൽ ഭാഗവും ഇവിടെയാണുണ്ടാകുന്നതു്. തീവണ്ടിക്കു വിറകിന്നുപകരം ഇവിടെ കാപ്പിക്കുരു ഉപയോഗിച്ചിരുന്നു. പശ്ചിമതീരത്താ

ണു ചില്ലി. ഇതിൻെറ ഉത്തരഭാഗം മരുഭൂമിയും ദക്ഷി ണഭാഗം കാടുകളും മദ്ധ്യം കൃഷിസ്ഥലങ്ങളുമാണു്. തെക്കെ അററത്തായി 'പാററഗോണിയ' എന്ന സംസ്ഥാനമുണ്ടു്. ഇവിടെയും ഓസ്റ്റ്രേലിയയിലുള്ളപോലെ വളരെ ആടുകളെ കാണാം

---

## അദ്ധ്യായം 8

---

# ഭൂഗോളത്തിലെ സ്ഥലജലാംശങ്ങൾ

(തുടച്ച്)

ഭൂഖണ്ഡങ്ങളിലുള്ള രാജ്യവിഭാഗങ്ങളെപ്പററി ചിലതെല്ലാം മനസ്സിലായല്ലൊ. ഇനി ഭൂഖണ്ഡങ്ങളെ ചുററിക്കിടക്കുന്ന സമുദ്രങ്ങളെപ്പററി അല്പം ചില സംഗതികൾ പറയാം.

ഏഷ്യ, യൂറോപ്പ്, വടക്കെ അമേരിക്ക എന്നീ ഭൂഖണ്ഡങ്ങളുടെ വടക്കെ അറുത്തിയാണു് ആർട്ടിക്ക് സമുദ്രം. ആറുമാസകാലത്തോളം മഞ്ഞുറച്ചു കിടക്കുന്നതിനാൽ ഇതിൽക്കൂടി കപ്പൽയാത്ര സുകരമല്ല. ഏഷ്യയുടെ കിഴക്കായി ശാന്തസമുദ്രം കിടക്കുന്നു. ഈ സമുദ്രം അമേരിക്കവരെ കിഴക്കോട്ടു വ്യാപിച്ചുകിടക്കുന്നു. ഏഷ്യയുടെ പൂർവ്വതീരത്തുള്ള ഒക്കോട്ട്സ്കകടൽ, ചീനക്കടൽ, ജപ്പാൻകടൽ മുതലായ ഉൾക്കടലുകൾ ശാന്തസമുദ്രത്തിൻെറ ഭാഗങ്ങളാണു്. ഇവയിൽക്കൂടി വ്യാപാരക്കപ്പലുകൾ അനേകം സഞ്ചരിച്ചുകൊണ്ടിരിക്കുന്നു. ഇന്ത്യയുടെ കിഴക്കാ പടിഞ്ഞാറും കിടക്കുന്ന ബങ്കാൾ ഉൾക്കടലും,

അറേബിക്കടലും. ഹിന്തുസമുദ്രത്തിന്റെ കൈവഴികളാണ്. പേർസ്യന്മുടെ ഉള്ളിലേക്കു തള്ളിനില്ക്കുന്ന പേർസ്യൻ ഉൾക്കടലിൽനിന്നു മുത്തും പവിഴവും ലഭിക്കുന്നുണ്ടു്. പിന്നേയും പടിഞ്ഞാട്ടുചെന്നാൽ ചെങ്കടൽ കണ്ടെത്താം. ഈ കടൽമാൎഗ്ഗമായിട്ടാണ് ഇന്ത്യയിൽനിന്ന് ഇംഗ്ലണ്ടിലേക്കു ജനങ്ങൾ സഞ്ചരിക്കുന്നതു്.

ചെങ്കടലിന്റെ വടക്കെ അററത്തുള്ള കരയെ വെട്ടിത്തുറന്നു 'സൂവെസ്' തോടു നിൎമ്മിച്ചിരിക്കുന്നു. 100 നാഴിക നീളമുള്ള ഈ തോടു കടന്നു വടക്കോട്ടുചെന്നാൽ മദ്ധ്യധരണ്യാഴിയിലെത്താം.

നാം ഇപ്പോൾ ഏഷ്യയുടെ പടിഞ്ഞാറും യൂറോപ്പിന്റെ തെക്കും എത്തിക്കഴിഞ്ഞു. ഈ കടൽത്തീരത്തുള്ള രാജ്യങ്ങളിൽ ഫലങ്ങളാണു മുഖ്യമായ കൃഷി. കടലിൽക്കൂടി പടിഞ്ഞാട്ടുചെന്നാൽ ജിബ്റാൾട്ടർ കടലിടുക്കിലെത്തും. അതു കടന്നാൽ അററലാണ്ടിക് സമുദ്രമായി. പിന്നെ വടക്കോട്ടു ചെന്നാൽ ഇംഗ്ലണ്ടിലെത്താം. ഇംഗ്ലണ്ടിന്റെ കിഴക്കാണു ജൎമ്മൻ കടൽ(നോർത്ത് സീ). ഈ കടലിൽ അസംഖ്യം മുക്കുവർ മീൻപിടിക്കുന്നതുകാണാം. നേരെ കിഴക്കോട്ടുചെന്നാൽ ബാൾട്ടിക് ഉൾക്കടലിൽ എത്താവുന്നതാണ്.

പണ്ടു ചെങ്കടൽ മാർഗ്ഗമായി ഇന്ത്യയിൽനിന്നു് ഇംഗ്ലണ്ടിലേക്കു് ഇന്നത്തെപ്പോലെ കപ്പൽയാത്ര ചെയ്യാൻ സാധിച്ചിരുന്നില്ല. എന്തെന്നാൽ സൂവെസ് തോടു വെട്ടിത്തുറന്നിട്ടുണ്ടായിരുന്നില്ല. അതു തുറന്നിട്ടു് 64 വൎഷമേ ആയിട്ടുള്ളൂ. ആഫ്രിക്കയുടെ ദക്ഷിണാഗ്രത്തെ ചുററിയായിരുന്നു യൂറോപ്യൻ വ്യാപാരികൾ ഇന്ത്യയിലേക്കെത്തിയിരുന്നതു്. ആഫ്രിക്കയുടെ പൂൎവ്വതീരത്തു് ഉൾക്കടലുകളും നൌകാശയങ്ങളും കുറവാണ്. ഈ ഭൂഖണ്ഡ

ത്തിൻെറ പശ്ചിമതീരത്തുകൂടി വടക്കോട്ടു യാത്രചെയ്താൽ ഗിനി ഉൾക്കടലിൽ എത്തുന്നു. ഇതിൻെറ തീരത്തിൽ കൊക്കൊ മരങ്ങൾ സമൃദ്ധിയായി വളരുന്നുണ്ട്. ഇവിടെ കപ്പലിറങ്ങുന്നതു് അപകടമാണ്. പനിയുള്ള പ്രദേശമാകയാൽ പടിഞ്ഞാട്ടുചെന്നു വടക്കോട്ടുതന്നെ സഞ്ചരിക്കാം. വീണ്ടും നാം ബിസ്കേ ഉൾക്കടൽ കടന്നു് ഇംഗ്ലീഷ് ചാനൽ വഴിക്കു് ഇംഗ്ലണ്ടിൽതന്നെ ചെന്നുചേരുന്നു.

ഇംഗ്ലണ്ടിൽനിന്നു 3000 നാഴികയോളം അററലാണ്ടിക്കു് സമുദ്രത്തിൽക്കൂടി യാത്രചെയ്തു വടക്കെ അമേരിക്കയുടെ തലസ്ഥാനമായ 'ന്യൂയോക്കിൽ' കപ്പലിറങ്ങാം. ഈ നഗരത്തിൽ 79 നിലകളുള്ള പ്രാസാദങ്ങൾ വളരെയുണ്ട്. ഇവിടെനിന്നു വടക്കോട്ടു ചെന്നാൽ സെൻറ് ലോറൻസ് നദീമുഖമാണ്. ഇതിൻെറ തീരത്തിൽ എത്ര മരമറക്കുന്ന കമ്പനികളാണുള്ളതു്! വീണ്ടും വടക്കോട്ടുചെല്ലുമ്പോൾ ശൈത്യം കൂടിവരും. ആർട്ടിക്ക് സമുദ്രമാണു വടക്കുള്ളതു്. 'ഹഡ്സൻ' എന്ന ഒരു വലിയ ഉൾക്കടൽ ഇവിടെ കിടക്കുന്നു. ചില കാലങ്ങളിൽ ശൈത്യാധിക്യംകൊണ്ടു് ഇതു മഞ്ഞുറച്ചുകിടക്കുന്നുണ്ട്. എന്നാൽ വടക്കെ അമേരിക്കയുടെ തെക്കുഭാഗത്തുള്ള 'മെക്സിക്കൊ' ഉൾക്കടൽ അങ്ങിനെയല്ല. വെള്ളം എപ്പോഴും ചൂടുള്ളതാണ്. വീണ്ടും തെക്കോട്ടുചെന്നാൽ കരയുടെ വീതി കുറഞ്ഞുവരുന്നതായിക്കാണാം. ഈ വീതികുറഞ്ഞ കരയാണു പനാമ. ഇതിനെ വെട്ടിത്തുറന്നു ഉണ്ടാക്കിയിരിക്കുന്ന തോടാണ് 'പനാമാ കനാൽ' സൂയെസ് തോടുപോലെ ഇതും വലിയ ഗതാഗതസൌകര്യം നൽകുന്നു.

വടക്കെ അമേരിക്കയുടെ പശ്ചിമഭാഗത്തു് രണ്ടുൾക്കടലുകളേയുള്ളു. അവ തെക്കോട്ടു തിരിഞ്ഞു കിടക്കുന്ന

'കാലിഫോർണിയ' ഉൾക്കടലും, വടക്കോട്ടു നീങ്ങിക്കിടക്കുന്ന 'പൂജെററ് സൌണ്ടു'മാണു. നാം ഇപ്പോൾ ശാന്തസമുദ്രത്തിലാണു യാത്രചെയ്യുന്നതു്.

പനാമാതോടു വെട്ടിത്തുറക്കുന്നതിനുമുമ്പു പശ്ചിമതീരത്തിൽനിന്നു പൂർവ്വതീരത്തേക്കു കടപ്പാൻ വളരെ ബുദ്ധിമുട്ടേണ്ടിയിരുന്നു. തെക്കെ അമേരിക്കയുടെ ദക്ഷിണാഗ്രത്തിൽ കൂടിയായിരുന്നു കപ്പലുകൾ യാത്രചെയ്തിരുന്നതു്. തെക്കേഅമേരിക്കയിലും പറയത്തക്ക ഉൾക്കടലുകൾ ഒന്നുമില്ല. അതിനാൽ തുറമുഖങ്ങളും വളരെ കുറവാണു്.

ശാന്തസമുദ്രത്തിൽകൂടി അമേരിക്കയിൽനിന്നു പടിഞ്ഞാട്ടു യാത്രചെയ്താൽ ഏഷ്യയിൽ എത്താം. ഏഷ്യയുടെ തെക്കുകിഴക്കാണു് ഓസ്ട്രേലിയ. ഇതു ഭൂഖണ്ഡങ്ങളിൽ വെച്ചു് ഏററവും ചെറിയതാണു്. ഉത്തരഭാഗത്തു് 'കാപ്പൻേററിയ' എന്നൊരുൾക്കടൽ കാണാം. എന്നാൽ സമുദ്രതീരം ചതുപ്പുനിലങ്ങളും കാടുകളുമാണു്. കപ്പലണയുവാൻ പ്രയാസവുമാണു്. എന്നാൽ തെക്കുഭാഗത്തു 'ഗ്രേററ് ഓസ്ട്രേലിയൻ ബൈററു്'' എന്നൊരുൾക്കടൽ കിടക്കുന്നുണ്ടു്. ഇതിൻെറ തീരങ്ങളും മിക്കവാറും മരുഭൂമിയാണു്. ആടുകൾ കൂട്ടംകൂട്ടമായി മേയുന്നതുകാണാം. ഇവിടെനിന്നു പടിഞ്ഞാട്ടു യാത്രചെയ്താൽ നമുക്കു് ഇന്ത്യയിൽ എത്തുകയുംചെയ്യാം.

മുകളിൽ കൊടുത്തിരിക്കുന്ന വിവരണങ്ങൾ വായിക്കുമ്പോൾ ഒരു സംഗതി നിങ്ങൾ തീച്ചയായും മറന്നിരിക്കും. ഇന്ത്യയിൽനിന്നു ഹിന്തുസമുദ്രത്തിൽകൂടി പടിഞ്ഞാട്ടു യാത്രചെയ്തു് ആഫ്രിക്കയിലും, ഇംഗ്ലണ്ടിലും പിന്നെ വീണ്ടും അററലാണ്ടിക്കുസമുദ്രത്തെ പടിഞ്ഞാട്ടുതന്നെ തരണംചെയ്തു അമേരിക്കയിലും, പിന്നെയും പടിഞ്ഞാട്ടുതന്നെ ശാന്തസമുദ്രത്തിൽക്കൂടി കപ്പലോടിച്ചു ഏ

ഷ്യയിലും, ഒടുവിൽ ഇന്ത്യയിലും നാം എത്തിയല്ലോ. കിഴക്കോട്ടുതന്നെ യാത്രചെയ്യുന്നതായാലും പ്രസ്തുതരാജ്യങ്ങളെയും സമുദ്രങ്ങളെയും കടന്നു പുറപ്പെട്ട സ്ഥലത്തുതന്നെ വന്നെത്താവുന്നതാണു്. ഇതിൽനിന്നു നമുക്കെന്തനുമാനിക്കാമെന്നു പറയാമോ?

---

## രണ്ടാം ഖണ്ഡം

---

### അദ്ധ്യായം 1

---

### അർദ്ധഗോളങ്ങൾ

ഭൂമി ഒരു ഗോളമാണെന്നു മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഒരു വസ്തുവിന്റെ നേർപകുതിക്കാണു നാം 'അർദ്ധ'ഭാഗം എന്നു പറയുന്നതു്. അതിനാൽ അർദ്ധഗോളമെന്നു പറയുമ്പോൾ ഒരു ഗോളത്തിന്റെ അർദ്ധം (പകുതി) എന്നാണു മനസ്സിലാക്കേണ്ടതു്. ഇവിടെ 'അർദ്ധഗോളം'കൊണ്ടു മനസ്സിലാക്കേണ്ടതു ഭൂഗോളത്തിന്റെ പകുതിഭാഗമെന്നാണു്.

ഭൂഗോളത്തെ രണ്ടർദ്ധഗോളങ്ങളായി വിചാരിക്കാം. ഭൂഗോളത്തിന്റെ മദ്ധ്യത്തിൽക്കൂടിയുള്ള സങ്കല്പിതരേഖയാണല്ലോ ഭൂമദ്ധ്യരേഖ. അതിനാൽ ഇതിന്റെ വടക്കുഭാഗത്തായി കിടക്കുന്ന ഭൂഗോളത്തിന്റെ അർദ്ധഭാഗ

ത്തിന്നു് ഉത്തരാർദ്ധഗോളമെന്നും, തെക്കുള്ളതിന്ന ദക്ഷി ണാർദ്ധഗോളമെന്നും പേർ പറഞ്ഞുവരുന്നു. ഗ്ലോബിൽ രണ്ടർദ്ധഗോളങ്ങളേയും കാണിക്കുക.

ഭൂപടമോ ഭൂഗോളമോ നോക്കി ഏതർദ്ധഗോളത്തിലാണു സ്ഥലാംശം അധികമുള്ളതെന്നു പറയുക. ഉത്തരാർദ്ധഗോളത്തിലല്ലേ? ഏഷ്യ, യൂറോപ്പു്, ആഫ്രിക്കയുടെ ഉത്തരഭാഗം, വടക്കെ അമേരിക്ക, തെക്കെ അമേരിക്കയുടെ ഉത്തരഭാഗം മുതലായവ ഉത്തരാർദ്ധഗോളത്തിലാണു് ഉൾപ്പെട്ടുകിടക്കുന്നതു്. ശാന്തസമുദ്രം ഹിന്തുസമുദ്രം, അററലാണ്ടിക്ക് സമുദ്രം എന്നിവയുടെ ഉത്തരാർദ്ധവും ആർട്ടിക്ക് സമുദ്രവും ഉത്തരാർദ്ധഗോളത്തിൽതന്നെ ഉൾപ്പെടുന്നു.

എന്നാൽ ദക്ഷിണാർദ്ധഗോളത്തിൽ സ്ഥലാംശം കുറവും, ജലാംശം അധികവുമാണു്. ആസ്ത്രേലിയയും, തെക്കെ അമേരിക്കയുടെ അധികഭാഗവും ആഫ്രിക്കയുടെ ദക്ഷിണാർദ്ധവും മാത്രമാണു ദക്ഷിണാർദ്ധഗോളത്തിൽ ഉൾപ്പെട്ടുകിടക്കുന്ന കരകൾ. മൂന്നു സമുദ്രങ്ങളുടെയും ദക്ഷിണാർദ്ധവും, അൻറാർട്ടിക്ക് സമുദ്രവും ഇതിലുൾപ്പെടുന്ന ജലാശയങ്ങളാണു്.

ഭൂഗോളത്തെ മറെറാരു വിധത്തിലും രണ്ടർദ്ധഗോളങ്ങളായി ഭാഗിക്കാം. ഭൂമദ്ധ്യരേഖയെ നാം കിഴക്കു പടിഞ്ഞാറായി സങ്കല്പിച്ചിരിക്കുന്നതിനാലാണു് അതിന്നു വടക്കും തെക്കും കിടക്കുന്ന അർദ്ധഗോളങ്ങൾക്കു് ഉത്തരാർദ്ധഗോളമെന്നും, ദക്ഷിണാർദ്ധഗോളമെന്നും പേർ കല്പിച്ചതു്. ഇതുപോലെതന്നെ തെക്കുവടക്കായിട്ടും ഒരു രേഖയെ സങ്കല്പിച്ചിട്ടുണ്ടു്. ആ രേഖയ്ക്കു 'ഗ്രീനിച്ച് മെരീഡിയൻ' എന്നാണു പേർ. ഈ സങ്കല്പരേഖ രണ്ടു ധ്രുവങ്ങളെയും കൂട്ടിച്ചേർക്കുന്നു. ഈ രേഖയ്ക്കു കിഴക്കും

പടിഞ്ഞാറും ഓരോ അർദ്ധഗോളങ്ങളെ സങ്കല്പിക്കാം. കിഴക്കുള്ളതിന്ന് പൂർവ്വാർദ്ധഗോളമെന്നും, പടിഞ്ഞാറുള്ളതിനു പശ്ചിമാർദ്ധഗോളമെന്നും പേർ പറഞ്ഞുവരുന്നു.

പശ്ചിമാർദ്ധഗോളത്തിൽ ഉൾപ്പെട്ട ഭൂഖണ്ഡങ്ങൾ വടക്കെ അമേരിക്കയും തെക്കെ അമേരിക്കയുമാണ്. മററുള്ള ഭൂഖണ്ഡങ്ങളെല്ലാം പൂർവ്വാർദ്ധഗോളത്തിലുൾപ്പെടും. ഹിന്തുസമുദ്രം പൂർവാർദ്ധഗോളത്തിലും, അററലാണ്ടിക്ക് സമുദ്രം പശ്ചിമാർദ്ധഗോളത്തിലും ഉൾപ്പെടുന്നു. എന്നാൽ ശാന്തസമുദ്രം രണ്ടിലുമുൾപ്പെട്ടാണിരിക്കുന്നതു്.

—*—

## അദ്ധ്യായം 2

—*—

## ഭൂഭാഗങ്ങൾ

നമ്മുടെ നാലുപുറവും കാണുന്ന പദാൎത്ഥങ്ങൾക്കു നാം ഓരോ പേർ പറഞ്ഞുവരുന്നു. എന്നാൽ എന്തെങ്കിലും ഒരു സംഗതിയെ ആസ്പദമാക്കിയാണു പേരുകൾ നൽകപ്പെടുന്നതു്. പക്ഷിക്കു പക്ഷം (ചിറകു്) ഉള്ളതിനാൽ ആ പേർ കൊടുത്തിരിക്കുന്നു. ഉരസ്സുകൊണ്ടു ഗമിക്കുന്നതിനാൽ ഉരഗമെന്നും, ഫണം (പത്തി) ഉള്ളതിയാൽ 'ഫണി'യെന്നും പാമ്പിന്നു പേർ ഉണ്ടായി. സരസ്സിൽനിന്നു (തടാകത്തിൽനിന്നു്) ഉത്ഭവിക്കുന്നതുകൊണ്ടാണു താമരയ്ക്കു 'സരസിജം' എന്ന പേർ ഉണ്ടായതു്. ഇതുപോലെതന്നെ ഭൂഗോളത്തിലുള്ള സ്ഥലജലാംശങ്ങൾക്കും ചില പേരുകൾ നൽകീട്ടുണ്ടു്. അവയിൽ ചിലതിനെപ്പററി ആലോചിക്കാം.

ഇന്ത്യയുടെ പടം നോക്കുക. കിഴക്കും തെക്കും പടിഞ്ഞാറും സമുദ്രമാണ്. മിക്കവാറും വെള്ളത്താൽ ചുററപ്പെട്ടാണ് ഇന്ത്യ കിടക്കുന്നത്. ഇപ്രകാരമുള്ള ഭൂഭാഗങ്ങൾക്ക് അർദ്ധദ്വീപുകൾ എന്നു പറയപ്പെടുന്നു. ഭൂപടത്തിൽ വേറെ ഒരു അർദ്ധദ്വീപിനെ കാണിക്കുക.

ഇന്ത്യയുടെ തെക്കുകിഴക്കാണു സിലോൺ. നാലുപുറവും വെള്ളമാണ്. അതിനാൽ സിലോൺ ഒരു ദ്വീപാണെന്നു പറഞ്ഞുവരുന്നു. ഹിന്തുക്കളുടെ പുണ്യസ്ഥലമായ രാമേശ്വരം സിലോണിന്നു വടക്കുഭാഗത്തുള്ള ഒരു ചെറിയദ്വീപാണ്.

കടലിലേക്കു തള്ളിനിൽക്കുന്ന കരയുടെ കൂർത്തഭാഗമാണു മുനമ്പ്. ഇന്ത്യയുടെ ദക്ഷിണാഗ്രത്തിൽ കന്യാകുമാരി മുനമ്പു കിടക്കുന്നു.

കര കടലിലേക്കു തള്ളിനില്ക്കുന്നപോലെ ചിലപ്പോൾ കടൽ കരയുടെ ഉള്ളിലേക്കു തള്ളികിടക്കുന്നുണ്ടാവാം. ഇവയാണ് ഉൾക്കടലുകൾ. ബങ്കാൾ ഉൾക്കടൽ, പേർസ്യൻ ഉൾക്കടൽ, മുതലായവ ഇതിന്നുദാഹരണങ്ങളാണ്. ഇന്ത്യയുടെ പശ്ചിമഭാഗത്തായി, കച്ച്, കമ്പേ, മുതലായ ഉൾക്കടലുകൾ ഉണ്ട്.

ഭൂഖണ്ഡങ്ങളുടെ ഇടയിൽ വ്യാപിച്ചു കിടക്കുന്ന സമുദ്രം പ്രായേണ വിശാലമായവയാണ്. ചിലപ്പോൾ അടുത്തടുത്തുള്ള രണ്ടു സ്ഥലാംശങ്ങളുടെ ഇടയിൽ കടലുണ്ടാകും. ഇന്ത്യക്കും സിലോണിന്നും ഇടയിൽ ഇങ്ങിനെ ഇടുങ്ങിയ കടൽ കാണാം. ഇവയ്ക്കു കടലിടുക്കുകൾ (ജലസന്ധികൾ) എന്നു പേർ. ഇവ രണ്ടു സമുദ്രങ്ങളെ കൂട്ടിച്ചേർക്കുകയും, രണ്ടു സ്ഥലാംശങ്ങളെ വേർതിരിക്കുകയും ചെയ്യും. 'പാൾക്ക് ജലസന്ധി' ബങ്കാൾ ഉൾക്കടലി

ന്നെ അറബിക്കടലോട്ട യോജിപ്പിക്കുകയും, സിലോണി ന്നെ ഇന്ത്യയിൽനിന്നു വേർതിരിക്കുകയും ചെയ്യുന്നു.

കപ്പലുകൾക്കു നിർഭയമായി കരയ്ക്കടുപ്പാൻ സൌകര്യമുള്ള സ്ഥലങ്ങളാണു തുറമുഖങ്ങൾ. കൊച്ചി, മദ്രാസ്, കളമ്പ്, ബോംബെ മുതലായവ തുറമുഖങ്ങളാണ്.

മലകളുടെ ഇടയിൽക്കൂടിയുള്ള വഴികളാണു ചുരങ്ങൾ പാലക്കാട്ടു ചുരം,പശ്ചിമഘട്ടത്തിലും, കൈബർ ചുരം ഇൻഡ്യയുടെ വടക്കുപടിഞ്ഞാറുമുള്ളവയാണ്.

ഒരു നദിയാൽ നനയ്ക്കപ്പെടുന്ന ഇരുകരകൾക്കും നദീതാഴ്വരയെന്നു പറഞ്ഞുവരുന്നു. ഗംഗാതാഴ്വര എത്ര ഫലപുഷ്ടിയുള്ളതാണെന്നു നിങ്ങൾ കേട്ടിരിക്കുമല്ലോ.

നദികൾ സമുദ്രത്തിൽ പ്രവേശിക്കുന്നതിന്നു മുമ്പിൽ ചിലപ്പോൾ കൈവഴികളായിപ്പിരിഞ്ഞൊഴുകാറുണ്ട്. ഈ ശാഖാനദികൾക്കും കടലിന്നും ഇടയിലുള്ള ഭൂമി പ്രായേണ ത്രികോണാകൃതിയിലാണിരിക്കുക. അതിനാൽ പ്രസ്തുതസ്ഥലങ്ങൾക്കു മുക്കോൺതുരുത്തുകൾ എന്നു പറഞ്ഞുവരുന്നു. ഇന്ത്യയിലെ മിക്ക നദീമുഖങ്ങളിലും മുക്കോൺതുരുത്തു (ഡൽററ)കളുണ്ട്.

# മൂന്നാം ഖണ്ഡം

## (മദ്രാസ് സംസ്ഥാനം)

### അദ്ധ്യായം 1

#### സ്ഥാനം

ഭരണസൌകര്യത്തിന്നുവേണ്ടി കൊച്ചിസംസ്ഥാനത്തെ താലൂക്കുകളായി ഭാഗിച്ചിരിക്കുന്നപോലെ ഇന്ത്യയും സംസ്ഥാനങ്ങളായി ഭാഗിക്കപ്പെട്ടിരിക്കുന്നു. ഇന്ത്യയുടെ ദക്ഷിണഭാഗമായ മദ്രാസ് സംസ്ഥാനമാണു നമ്മുടെ പാഠവിഷയം.

ഭൂപടം നോക്കി സംസ്ഥാനത്തിന്റെ അതിരുകളെ നിർണ്ണയിക്കുക. വടക്കും വടക്കുപടിഞ്ഞാറുമായിക്കിടക്കുന്ന ഒറീസ, മദ്ധ്യസംസ്ഥാനം, ഹൈദരബാദ്, ബോംബെ സംസ്ഥാനം എന്നിവയെ ചൂണ്ടിക്കാണിക്കുക. തെക്കുഭാഗത്തു ഹിന്തുസമുദ്രം കിടക്കുന്നു. ഇതിന്റെ കൈവഴികളായ ബങ്കാൾ ഉൾക്കടൽ കിഴക്കും, അറബിക്കടൽ പടിഞ്ഞാറും കിടക്കുന്ന അതൃത്തികളാണ്.

കടൽത്തീരം. ഇന്ത്യയിലെ മററുസംസ്ഥാനങ്ങളെ അപേക്ഷിച്ച മദ്രാസ്സംസ്ഥാനത്തിന്ന കടൽക്കരയും തുറമുഖങ്ങളും അധികമുണ്ട്. ഒരുരാജ്യത്തിന്ന കടൽത്തീരം അധികമുണ്ടാകുന്നത് ഗുണമോ ദോഷമോ? കടൽത്തീരം ഉണ്ടായാൽ മാത്രം പോര. അവിടവിടെയായി വിടവുക


മദ്ധ്യസംസ്ഥാനം
ഒറീസ്സാ
ബോംബേ സംസ്ഥാനം
ഹൈദരബാദ്
ഘട്ടങ്ങൾ
ഡക്കാൻ പീഠഭൂമി
സമുദ്രതീര മൈതാനങ്ങൾ
ഭൂപ്രകൃതിവിഭാഗങ്ങൾ

ളുള്ള പക്ഷം സമുദ്രം കരയുടെ ഉള്ളിലേക്ക തള്ളിക്കിടക്ക കയും വ്യാപാരക്കപ്പലുകൾക്ക കരയ്ക്കടുപ്പാൻ സൌകയ്യമു ണ്ടാവുകയും ചെയ്യും.

പ്രഥമദൃഷ്ടിയിൽ ഈ സംസ്ഥാനത്തിൽ ഒന്നാംതരം നൌകാശയങ്ങളുണ്ടെന്നു തോന്നും. സംസ്ഥാനത്തിൻെറ വടക്കെ അറ്റത്തിയിൽ കിടക്കുന്ന 'ചിൽക്കാ' തടാകവും മദ്രാസിന്നു വടക്കുള്ള 'പുലിക്കാട്ടു'തടാകവും, കടൽ സമ്പക്കമുള്ളവയാണെങ്കിലും ആഴം കുറവാകയാൽ കപ്പ ലുകൾക്ക പ്രവേശമനുവദിക്കുന്നില്ല. പടിഞ്ഞാറെ കര യിലുള്ള കായലുകളാകട്ടെ അല്പം വ്യത്യാസപ്പെട്ടിരിക്കു ന്നു. 'കൊച്ചി' ഒന്നാംതരം തുറമുഖമായിക്കഴിഞ്ഞു. പ്ര സ്തുത കായലുകൾ ആഴംകുറഞ്ഞവയാണു്. പക്ഷെ മണ്ണു മാന്തിക്കളഞ്ഞു് ആഴം വരുത്താവുന്നതാണു്. പൂവ്വതീരത്തു ള്ള വിശാഖപട്ടണവും, മദ്രാസും നല്ല തുറമുഖങ്ങളാണു്. തെക്കുകിഴക്കായിക്കിടക്കുന്ന മന്നാർഉൾക്കടൽ ആഴംകുറ ഞ്ഞും പാറകൾ നിറഞ്ഞുമിരിക്കുന്നു. അതിനാൽ കപ്പ ലുകൾക്ക സിലോൺദ്വീപിനെ പ്രദക്ഷിണംചെയ്തു സ ഞ്ചരിക്കേണ്ടതായിട്ടുണ്ടു്. കടൽത്തീരം താണ മൈതാന മാണു്.

---

## അദ്ധ്യായം 2

---

## മലകളും നദികളും

ഭൂപടം നോക്കി ഈ സംസ്ഥാനം ഏതുഭാഗത്തേക്കാ ണു ചരിഞ്ഞുകിടക്കുന്നതെന്നു നിങ്ങൾക്ക പറയാമോ?

നദികൾ ഒഴുകുന്ന ഭാഗത്തേക്കാണല്ലൊ ഭൂമിയുടെ ചരിവു ണ്ടാവുക. സംസ്ഥാനത്തിലെ നദികൾ ഏതുഭാഗത്തേക്കൊഴുകുന്നു? അതിനാൽ ഭൂമി തെക്കുകിഴക്കോട്ടല്പം ചാഞ്ഞു കിടക്കുന്നുവെന്നു നിർണ്ണയിക്കാം.

ഭൂപ്രകൃതിയനുസരിച്ചു മദ്രാസ് സംസ്ഥാനത്തെ മൂന്നു പ്രധാനഭാഗങ്ങളായിത്തിരിക്കാം. അവ 1. പടിഞ്ഞാറും കിഴക്കും തീരങ്ങൾക്കടുത്തുള്ള മലകൾ. 2. മലകൾക്കും സമുദ്രത്തിനും ഇടയിൽക്കിടക്കുന്ന താണ മൈതാനം. 3. രണ്ടു മലനിരകൾക്കും ഇടയിലുള്ള ഉന്നതഭൂമി, എന്നിവയാണ്. ഇവയെപ്പററി ആലോചിക്കാം.

പശ്ചിമഭാഗത്തു തെക്കുവടക്കായി കിടക്കുന്ന മലനിരയ്ക്കു പശ്ചിമഘട്ടം അല്ലെങ്കിൽ സഹ്യാദ്രിയെന്നു പേർ പറഞ്ഞുവരുന്നു. ഈ മലനിര വടക്കോട്ടു ബോംബെസംസ്ഥാനത്തിലേക്കു വ്യാപിച്ചുനിൽക്കുന്നു. പശ്ചിമതീരത്തിൽനിന്നു രാജ്യത്തിന്റെ ഉള്ളിലേക്കു കടന്നുകൂടെന്നു വെച്ചു പ്രകൃതിദേവി കെട്ടിയുണ്ടാക്കിയ മതിലാണൊ ഇതു് എന്നു തോന്നും. എങ്കിലും വഴികളില്ലെന്നില്ല. പാലക്കാടിന്നു സമീപം 25 നാഴിക വീതിയിൽ സഹ്യാദ്രിയിലുള്ള ചുരമാണു 'പാലക്കാട്ടുചുരം.' തിരുവിതാംകൂറിലുള്ള ചെങ്കോട്ടയ്ക്കു... കൊല്ലംനഗരത്തിന്റെ കിഴക്കുഭാഗത്തുകൂടിയും ഒരു പ്രവേശനമാർഗ്ഗമുണ്ടു്.

പശ്ചിമഘട്ടത്തിന്നു് ഓരോ ദിക്കിൽ ഓരോ പേർ പറഞ്ഞുവരുന്നു. കോയമ്പത്തൂരിന്നു വടക്കാണു നീലഗിരി. വേനൽക്കാലത്തു സുഖവാസയോഗ്യമായ കൂനൂർ, ഊട്ടി, മുതലായ നഗരങ്ങൾ നീലഗിരിയിലാണു്. പാലക്കാടിന്നു തെക്കാണു് ആനമല. മധുരജില്ലയിൽ പഴനിമല കിടക്കുന്നു. ഈ മലയിലുള്ള സുബ്രഹ്മണ്യസ്വാമിക്ഷേത്രത്തിൽ കാവടി അഭിഷേകാത്ഥം ആണ്ടുതോറും വളരെ ജനങ്ങൾ വന്നെത്തുന്നു. പഴനിമലയിലുള്ള കൊ

ഡൈക്കനാൽ സുഖവാസത്തിന്നു പററിയ സ്ഥലമാണ്. ദക്ഷിണഭാഗത്തിന്നു തിരുവിതാംകൂർ മലകളെന്നും 'കാർഡമം' കുന്നുകളെന്നും പറഞ്ഞുവരുന്നു. ഏലം, ജാതിക്ക, മുതലായ സുഗന്ധദ്രവ്യങ്ങൾ തിരുവിതാംകൂർ മലകളിൽ സുലഭമാണ്. എങ്കിലും മലകൾക്കിവിടെ ഉയരം അധികമില്ല.

സംസ്ഥാനത്തിന്റെ പൂർവ്വതീരത്തുള്ള മലകളാണു പൂർവ്വഘട്ടം അല്ലെങ്കിൽ മഹേന്ദ്രഗിരി. ഇതു പശ്ചിമഘട്ടംപോലെ ഒരേ നിരയായി കിടക്കുന്നില്ല. അവിടവിടെ വിട്ടുവിട്ടാണു കിടക്കുന്നത്. എന്നുമാത്രമല്ല പശ്ചിമഘട്ടത്തോളം ഉയരവുമില്ല. തെക്കോട്ടു ചെല്ലുംതോറും മലകൾ പടിഞ്ഞാട്ടു തള്ളിപ്പോകയും ഒടുവിൽ നീലഗിരിയിൽവെച്ചു പശ്ചിമഘട്ടത്തോടു ചേരുകയും ചെയ്യുന്നു.

സമുദ്രതീരമൈതാനത്തെ പശ്ചിമതീരമൈതാനമെന്നും പൂർവ്വതീരമൈതാനമെന്നും രണ്ടായി ഭാഗിക്കാം. പശ്ചിമഘട്ടത്തിന്നും അറബിക്കടലിന്നും ഇടയിൽ തെക്കുവടക്കായി ഈ സംസ്ഥാനത്തിൽ ഉൾപ്പെട്ടുകിടക്കുന്ന മൈതാനത്തിന്നു 'മലബാർതീരം' എന്നു പറഞ്ഞുവരുന്നു. ഇതിന്നു 40 നാഴികയിൽ കൂടുതൽ വീതിയില്ല. പടിഞ്ഞാട്ടു് അല്പം ചരിഞ്ഞുകിടക്കുന്നു. സമുദ്രതീരമാകട്ടെ, മണൽപ്രദേശമാണ്.

പൂർവ്വഘട്ടത്തിന്നും ബങ്കാൾ ഉൾക്കടലിന്നും ഇടയിലുള്ള മൈതാനം തെക്കോട്ടു ചെല്ലുംതോറും വീതികൂടിവരുന്നു. കാരണം, മലകൾ തെക്കോട്ടു ചെല്ലുംതോറും പടിഞ്ഞാട്ടു തള്ളിപ്പോകുന്നതിനാലാണ്.

പശ്ചിമഘട്ടത്തിന്നും, പൂർവ്വഘട്ടത്തിന്നും ഇടയിലുള്ള ഭൂമി അല്പം ഉയൎന്നു ഏകദേശം നിരപ്പായിക്കിടക്കുന്നു. ഡക്കാൻ പീഠഭൂമിയെന്നാണിതിന്നു പേർ. എന്നാൽ

യഥാൎത്ഥത്തിൽ ഇതു ഡക്കാൻ പീഠഭൂമിയുടെ ദക്ഷിണ ഭാഗം മാത്രമാണ്. ഇതിൻെറ ഏററവും ഉയരം കൂടിയ പ്രദേശമാണു മൈസൂർ.

---

അദ്ധ്യായം 3

—*—

## മലകളും നദികളും

(തുടൎച്ച)

മദ്രാസ് സംസ്ഥാനത്തിൻെറ പശ്ചിമഭാഗം ഉയൎന്നും പൂർവ്വഭാഗം അല്പം താണുമിരിക്കുന്നതിനാൽ നദികൾ കിഴക്കോട്ടാണൊഴുകുന്നതു്. പശ്ചിമഘട്ടത്തിൽനിന്നാണു നദികൾ ഉത്ഭവിക്കുന്നതു്. കിഴക്കുഭാഗം വീതി കൂടുതലാകയാൽ ബങ്കാൾ ഉൾക്കടലിൽ ചെന്നുചേരുന്ന നദികൾക്കു, അറബിക്കടലിൽ ചേരുന്നവയെക്കാൾ നീളം കൂടുതലുമാണ്.

കിഴക്കോട്ടൊഴുകുന്ന നദികൾക്കു മൂന്നു തരത്തിലുള്ള ഗമനരീതിയുണ്ടു്. (1) മലകളിൽകൂടിയുള്ള ശീഘ്രഗതി. (2) ഡക്കാൻ പീഠഭൂമിയിൽ കൂടിയുള്ള അല്പം മന്ദമായ ഗതി. (3) പൂർവ്വതീരമൈതാനത്തിൽ കൂടിയുള്ള മന്ദഗതി എന്നിവയാണു് ഇവ. നദികൾക്കു വീതിയും ആഴവും കുറവാകയാൽ അവയിൽ വെള്ളപ്പൊക്കം സാധാരണയാണ്. നദികൾ വളക്കൂറുള്ള മണ്ണിനെ ഇരുകരകളിലും മുഖത്തും നിക്ഷേപിക്കുന്നതിനാൽ നദീതാഴ്വരകളും മുക്കോൺതുരുത്തുകളും വളരെ പശിമയുള്ളവയായിത്തീൎന്നിരിക്കുന്നു.

പശ്ചിമഘട്ടത്തിൽ മഴപെയ്യുമ്പോഠം നദികളിൽ വെള്ളം നിറഞ്ഞിരിക്കും. മററു കാലങ്ങളിൽ അവ മിക്കവാറും വററിപ്പോകുന്നതുകൊണ്ടു കൃഷിയുടെ ആവശ്യത്തിന്നു അവയിൽ ചിറകെട്ടി വെള്ളം ശേഖരിക്കപ്പെടുന്നു. വടക്കെ ഇന്ത്യയിലെ നദികളിൽ ചിറകെട്ടേണ്ടയാവശ്യം വരുന്നില്ല. കാരണമെന്തായിരിക്കും?

ഈ സംസ്ഥാനത്തിലെ മുഖ്യനദികഠം ഗോദാവരി, കൃഷ്ണ, കാവേരി എന്നിവയാണ്.

## ഗോദാവരി

ബോംബെ സംസ്ഥാനത്തിൽ ഉള്ള 'നാസിക്' എന്ന സ്ഥലത്തുനിന്നാണ് ഇതിൻെറ ഉത്ഭവം. വളരെ ദൂരം ഹൈദരബാദു സംസ്ഥാനത്തിൽ കൂടി ഒഴുകിയശേഷം പൂർവ്വഘട്ടത്തിലുള്ള ഒരു പിളൎപ്പിൽ കൂടി ഗോദാവരി ജില്ലയിൽ പ്രവേശിക്കുന്നു. പിന്നെ തെക്കോട്ടു തിരിഞ്ഞൊഴുകി ബങ്കാഠം ഉഠക്കടലിൽ പ്രവേശിക്കുന്നു. ഇടത്തുഭാഗത്തു ഇന്ദ്രാവതി, പ്രാണഹിത, എന്നു രണ്ടു പോഷകനദികഠം ഇതിൽ ചേരുന്നു. ഗോദാവരി ജില്ലയിലുള്ള 'രാജമഹേന്ദ്രി' നഗരത്തിൽവെച്ചു നദി ശാഖകളായി പിരിയുന്നു. ഇവടെയാണു മുക്കോൺതുരുത്തു തുടങ്ങുന്നത്. ധവളേശ്വരത്തു ഈ നദിയിന്മേൽ ഒരു വലിയ അണ കെട്ടീട്ടുണ്ടു്. ഗോദാവരിയുടെ മുക്കോൺ തുരുത്തു വളരെ ഫലപുഷ്ടിയുള്ളതാണ്. ഇതിൽ 500 മൈലോളം നീർച്ചാലുകഠം നിൎമ്മിച്ചിട്ടുണ്ടു്. നെല്ലും പുകയിലയുമാണു മുഖ്യകൃഷി. മഴക്കാലത്തു ചെറു കപ്പലുകഠക്കു നദിയിൽ സഞ്ചരിക്കാമെങ്കിലും ഒഴുക്കിൻെറ ശക്തിമൂലം ഗതാഗതം ആപൽക്കരമാണ്. ഈ നദിക്കു 900 നാഴിക നീളമുണ്ടു്.

## കൃഷ്ണ

പശ്ചിമഘട്ടത്തിൽനിന്ന ഉത്ഭവിച്ച് ആദ്യം ഹൈദരബാദിൽക്കൂടിയും പിന്നെ ഹൈദരബാദിനും മദ്രാസ് സംസ്ഥാനത്തിനും ഇടയിൽ അതൃത്തിയായും വളരെ ദൂരം വടക്ക കിഴക്കായിട്ടൊഴുകുന്നു. അതിനുശേഷം കൃഷ്ണജില്ലയിൽ പ്രവേശിച്ച തെക്കോട്ട തിരിഞ്ഞു ബെജവാഡയുടെ സമീപം ശാഖകളായിപ്പിരിഞ്ഞു കടലിൽ ചെന്നുചേരുന്നു. തെക്കനിന്ന തുംഗഭദ്രയും, വടക്കനിന്ന ഭീമയും കൃഷ്ണാനദിയിൽ വന്നുചേരുന്നു.

ബെജവാഡയിൽവെച്ചാണ കൃഷ്ണയുടെ മുക്കോൺതുരുത്തു തുടങ്ങുന്നതു്. അവിടെ ഒരു വലിയ അണക്കെട്ടുമുണ്ടു്. നെൽകൃഷി ഇവിടെ സമൃദ്ധിയായി ചെയ്തുവരുന്നു. നദിയുടെ നീളം 800 നാഴികയാണു്. ഒഴുക്കിന്റെ ശക്തികൊണ്ട ഗതാഗതസൌകൎയ്യം വളരെ കുറവാണു്.

## കാവേരി

മൈസൂരിന്റെ തെക്കപടിഞ്ഞാറുള്ള കുടകുരാജ്യത്തിൽനിന്നാണു് ഇതിന്റെ ഉത്ഭവം. മൈസൂരിൽക്കൂടി കിഴക്കോട്ട കുറെ ദൂരം ഒഴുകിയശേഷം നദി ശിവസമുദ്രത്തിൽവെച്ച പെട്ടെന്ന തെക്കോട്ട തിരിയുന്നു. ഇവിടെയാണ 'ശിവസമുദ്രം വെള്ളച്ചാട്ടം'. പിന്നെ ഈറോഡുവരെ തെക്കോട്ടുതന്നെയാണ പ്രവാഹം. ഇവിടെവെച്ച ഭവാനിയെന്നൊരു പോഷകനദി ഇതിൽ വന്നുചേരുന്നു. വീണ്ടും തെക്കോട്ടൊഴുകി തൃശ്ശിനാപ്പള്ളിക്കു സമീപംവെച്ച രണ്ടു ശാഖകളായിപ്പിരിയുന്നു. ഇടത്തെ ശാഖയ്ക്കു കൊള്ളിടം എന്നും വലത്തേതിന്ന കാവേരിയെ



ശിവസമുദ്രം വെള്ളച്ചാട്ടം.

ന്നും പേർ. വീണ്ടും നദി ശാഖോപശാഖകളായിപ്പിരിഞ്ഞു തഞ്ചാവൂർ ജില്ലയിൽ കൂടി ഒഴകി ബങ്കാൾ ഉൾക്കടലിൽ ചെന്നുചേരുന്നു.

തൃശ്ശിനാപ്പള്ളി, തഞ്ചാവൂർ, എന്നീ ജില്ലകൾ കാവേരിയുടെ മുക്കോൺതുരുത്താണ്. ഏററവും ഫലപുഷ്ടിയുള്ള പ്രസ്തുത ജില്ലകളിൽ നെല്ല സമൃദ്ധിയായി വളരുന്നു. കാവേരിയുടെ മാഹാത്മ്യംകൊണ്ടുതന്നെയാണ് തഞ്ചാവൂരിനെ പണ്ടു തെക്കെ ഇന്ത്യയിലെ ഉദ്യാനം എന്നു വിളിച്ചിരുന്നതു്. ശിവസമുദ്രം, ശ്രീരംഗം, എന്നു രണ്ടു തുരുത്തുകൾ ഈ നദിയിലുണ്ടു്.

കാവേരിയിൽ ശിവസമുദ്രം എന്നൊരു വെള്ളച്ചാട്ടമുണ്ടെന്നു പറഞ്ഞുവല്ലൊ. ഇതിൽനിന്നു വിദ്യച്ഛക്തിയെടുത്തു മൈസൂരിൽ വിളക്കുകത്തിപ്പാനും വ്യവസായശാലകൾ നടത്തുവാനും ഉപയോഗപ്പെടുത്തുന്നു. നദിയുടെ ഉത്ഭവസ്ഥാനത്തിൽനിന്നു 275 നാഴിക ചുവട്ടിൽ മേററൂർ എന്ന സ്ഥലത്തു അനേകലക്ഷം ഉറുപ്പിക ചെലവുചെയ്തു ഒരു ചിറകെട്ടിയിരിക്കുന്നു. വലുപ്പംകൊണ്ടു ഈ ചിറ ലോകത്തിൽവെച്ചു രണ്ടാമത്തെതാണ്. ഈ ചിറമൂലം തഞ്ചാവൂർജില്ലയിൽ അനേകായിരംഏക്കർ സ്ഥലം കൃഷിചെയ്യാൻ സൌകര്യമുള്ളതായി തീൎന്നിരിക്കുന്നു.

അദ്ധ്യായം 4

## നദികഠം

(തുടച്ച്)

മുൻ അദ്ധ്യായത്തിൽ വിവരിച്ച നദികഠക്കം പുറമെ ബങ്കാഠംഉഠംക്കടലിൽ ചേരുന്ന അഞ്ചു നദികഠംകൂടിയുണ്ടു്. അവ 1. വടക്കൻപെന്നാർ 2. പാലാർ 3. തെക്കൻപെന്നാർ 4. വൈഗൈ 5. താമ്രവൎണ്ണി എന്നിവയാണു്. അവ ചെറുപുഴകളാകുന്നു. ചിറകഠംകെട്ടി കൃഷിക്ക വെള്ളം തിരിച്ചുകൊണ്ടുപോകാമെന്നുള്ള ഒരൊററ മാഹാത്മ്യം മാത്രമെ അവയ്ക്കുള്ളു. അവയിൽ അസംഖ്യം ചിറകളുമുണ്ടു്.

വടക്കൻപെന്നാർ. മൈസൂരിൽനിന്നാണു് ഇതിന്റെ ഉത്ഭവം. ആനന്ദപുരംജില്ലയുടെ ഉത്തരഭാഗത്തുകൂടി കടപ്പാജില്ലയിൽ പ്രവേശിക്കുന്നു. പിന്നെ തെക്കു കിഴക്കായൊഴുകി നെല്ലൂർജില്ലയിൽകൂടി സമുദ്രത്തിൽ ചെന്നുചേരുന്നു. നദിയിൽ അനവധി അണകഠം കെട്ടീട്ടുണ്ടു്. മുക്കോൺതുരുത്തിന്നു വീതി കുറവാണു്. സംസ്ഥാനത്തിന്റെ ഏററവും വരഠംച്ചയുള്ള പ്രദേശത്തുകൂടിയാണിതിന്റെ പ്രവാഹം.

പാലാർ. മൈസൂരിൽനിന്നുത്ഭവിച്ച മദ്രാസിന്നു തെക്കുഭാഗത്തായി സമുദ്രത്തിൽ പ്രവേശിക്കുന്നു. വേനൽകാലത്തു ഈ നദി തീരെ വററിപ്പോകുന്നു.

തെക്കൻപെന്നാർ. ഇതു മൈസൂരിൽനിന്നുതന്നെയാണുത്ഭവിക്കുന്നതു്. സേലം, തെക്കനാർക്കാടു്, എന്നി

ജില്ലകളിൽക്കൂടി ഒഴുകിയശേഷം കടലൂരിനു സമീപം വെച്ചു സമുദ്രത്തിൽ ചേരുന്നു. ഈ നദിയിലും വേനൽക്കാലത്തു ജലം ദുർല്ലഭമാണു്.

<u>വൈഗൈ.</u> 140 നാഴികമാത്രം നീളമുള്ള ഈ നദി ആലുവാപ്പുഴയെക്കാൾ ചെറുതാണു്. തിരുവിതാംകൂർ മലകളിൽനിന്നാണുത്ഭവം. മധുര, രാമനാഥം എന്നീ ജില്ലകളിലെ നദിയാണിതു്.

<u>താമ്രപർണ്ണി</u> ഇതാണു തെക്കെ ഇന്ത്യയിലെ ഏററവും ചെറിയപുഴ. 80 നാഴിക മാത്രമെ നീളമുള്ളു. അഗസ്ത്യകൂടമെന്ന മലയിൽനിന്നാണുത്ഭവിക്കുന്നതു്. മലയിൽനിന്നു നദി മൈതാനത്തിലേക്കു ഇറങ്ങുന്ന സ്ഥലത്താണു കുത്താലം എന്ന വെള്ളച്ചാട്ടം. പാപനാശം എന്നു മറെറാരു വെള്ളച്ചാട്ടംകൂടി ഈ നദിയിലുണ്ടു്.

പശ്ചിമതീരത്തുള്ള മിക്ക നദികളും വളരെ വേഗത്തിൽ ഒഴുകുന്നവയാണു്. തിരുവിതാംകൂറിലെ ആലുവാപ്പുഴയാണു മുഖ്യനദി. മലയിൽനിന്നു മരത്തടികൾ ഇറക്കിക്കൊണ്ടുവരുവാനാണു അവയെക്കൊണ്ടു മുഖ്യമായ പ്രയോജനം.

മദ്രാസ്സംസ്ഥാനത്തിലുള്ള നദികളെയും അവയുടെ പൊതുവെയുള്ള സ്വഭാവത്തെയുംപററി പ്രസ്താവിച്ചുവല്ലൊ. മഴ കുറവായ ഡക്കാനിൽക്കൂടിയാണു ഇവയുടെ പ്രവാഹം. പശ്ചിമതീരത്തിൽ മഴപെയ്യുമ്പോൾ ഇവ ജലസമ്പൂർണ്ണമായിരിക്കും. സമുദ്രത്തിലേക്കു ഈ നദികൾ യാതൊരു പ്രയോജനവുമില്ലാതെ കൊണ്ടുതള്ളുന്ന ജലത്തെ ശേഖരിച്ചുനിറുത്താൻ സാധിക്കുന്നതായാൽ കൃഷിക്കു എത്ര അനുകൂലമായി! ഇതിനുവേണ്ടിയാണു പ്രസ്തുതനദികളിൽ അനവധി ചിറകൾ കെട്ടിയിരിക്കുന്നതു്. ഈയിടെ മേററൂരിൽ കാവേരിനദിയിൽ കെട്ടിയു

ണ്ടാക്കിയപോലെയുള്ള ചിറകഠം വേറെയും കെട്ടിയുണ്ടാക്കുന്നപക്ഷം സംസ്ഥാനത്തിൽ ജലദുർഭിക്ഷമോ, തന്മൂലം കൃഷിക്ക നാശമോ ഉണ്ടാകുന്നതല്ല. മദ്രാസ് ഗവമ്മേണ്ട് ഈ വിഷയത്തിൽ കൂടുതൽ ശ്രദ്ധപതിപ്പിച്ചു വരുന്നുവെന്നുള്ള സംഗതി സസന്തോഷം പ്രസ്താവിക്കേണ്ടിയിരിക്കുന്നു.

---

## അദ്ധ്യായം 5

---

### കാലാവസ്ഥ

വേനൽക്കാലത്തു ധനവാന്മാർ വളരെ പണം ചെലവഴിച്ച് ഊട്ടി, കൂന്നൂർ, ഏർക്കാട്, കൊഡൈക്കനാൽ, മുതലായ ഉയരംകൂടിയ സ്ഥലങ്ങളിൽ ചെന്നു പാർത്തുവരുന്നു. ഇതിന്നു കാരണമെന്താണെന്നു പറയാമോ? ഉയരമുള്ള പ്രദേശങ്ങഠം കുളൎമയുള്ളവയാണ്. എന്നാൽ താഴ്ന്ന മൈതാനങ്ങളാകട്ടെ വേനൽക്കാലത്തു ചുട്ടുപഴുത്തിരിക്കുന്നു.

നദീതീരങ്ങളിലും കടൽ തീരങ്ങളിലും ഉഷ്ണം കുറവായിരിക്കുന്നു. എന്തുകൊണ്ട്? കുളൎമയുള്ള കടൽക്കാററു ചൂടിനെ ലഘൂകരിക്കുന്നു. എന്നാൽ കടൽക്കാറേറൽക്കാൻ നിവൃത്തിയില്ലാത്ത പ്രദേശങ്ങഠം ചൂടും വരഠംച്ചയുമുള്ളതായിട്ടാണിരിക്കുക.

പ്രസ്തുത സംഗതികളെപ്പററി ആലോചിക്കുന്നതായാൽ മദ്രാസ് സംസ്ഥാനത്തെ, ശീതോഷ്ണസ്ഥിതിയനുസരിച്ചു, മൂന്നു പ്രദേശങ്ങളായി ഭാഗിക്കാം. അവ (1) ഉയര

മുള്ളതിനാൽ കുളൎമ്മയുള്ളതും സുഖവാസയോഗ്യമായതുമായ നീലഗിരി മുതലായ മലമ്പ്രദേശങ്ങൾ. (2) സമുദ്രസാമീപ്യംകൊണ്ടു ചൂടിൻെറ കാഠിന്യം കുറഞ്ഞിരിക്കുന്ന പശ്ചിമപൂൎവ്വതീരങ്ങൾ. (3) ഘട്ടങ്ങളുടെ സ്ഥാനവിശേഷത്താൽ കടൽക്കാറേറൽപ്പാൻ പ്രയാസമുള്ളതും തന്നിമിത്തം ചൂടും വരൾച്ചയുമുള്ളതുമായ ഡക്കാൻ.

ഭൂമിയുടെ ചലനംകൊണ്ടു സൂൎയ്യന്നടുത്തെത്തുന്ന പ്രദേശങ്ങൾക്കാണല്ലൊ ചൂടു കൂടുതലുണ്ടാവുക. മേടംമുതൽ കൎക്കടകംവരെയുള്ള മൂന്നു മാസങ്ങൾകൊണ്ടു സൂൎയ്യൻ ഭൂമദ്ധ്യരേഖയിൽനിന്നു് ഉത്തരായണരേഖവരെ സഞ്ചരിക്കുന്നുണ്ടെന്നു മുമ്പു പഠിച്ചുവല്ലൊ. അതിനാൽ ഭൂമദ്ധ്യരേഖയ്ക്കും ഉത്തരായണരേഖയ്ക്കുമിടയിൽക്കിടക്കുന്ന മദ്രാസുസംസ്ഥാനത്തിനു പ്രസ്തുത മൂന്നുമാസങ്ങളിലും ചൂടു് അതികഠിനമായിരിക്കുന്നു.

എന്നാൽ എടവമാസമാവുമ്പോഴെക്കും അത്ഭുതകരമായൊരു സംഭവമുണ്ടാകുന്നു. ചൂടിൻെറ ശക്തികൊണ്ടു കടലിലെ വെള്ളം ആവിയായിപ്പരിണമിക്കുന്നു. അതിനാലുണ്ടായിത്തീരുന്ന മേഘങ്ങളെ കാററടിച്ചു പശ്ചിമഘട്ടത്തോടടുപ്പിക്കുകയും മലബാർ തീരത്തിൽ അതികലശലായി മഴ പെയ്യുകയും ചെയ്യുന്നു. കുറെ മേഘങ്ങൾ പശ്ചിമഘട്ടത്തെ കടന്നു് ഉള്ളിലേക്കെത്തുകയും ഡക്കാനിൽ ചിലേടങ്ങളിൽ അല്പം മഴയുണ്ടാവുകയും ചെയ്യും.

എന്നാൽ പൂൎവ്വതീരത്തു് അപ്പോൾ മഴക്കാററടിച്ചു മഴ പെയ്യാത്തതെന്തുകൊണ്ടു്? സമുദ്രത്തിൽ വടക്കുകിഴക്കോട്ടാണു കാററടിക്കുന്നതു്. അതിനാൽ കരയുടെ പശ്ചിമഭാഗത്തു കടലുണ്ടായാൽ മാത്രമെ കാററു കരയ്ക്കടിക്കയുള്ളൂ. പൂൎവ്വതീരം ഇപ്പോൾ വളരെ ചൂടുള്ളതായിരിക്കും. ഇക്കാലത്തുണ്ടാകുന്ന മഴയെയാണു നാം കാലവൎഷം അല്ലെങ്കിൽ എടവപ്പാതിയെന്നു പറയുന്നതു്.

കക്കടകംമുതൽ തുലാംവരെയുള്ള മൂന്നുമാസംകൊണ്ടു സൂര്യൻ ഉത്തരായണരേഖയിൽനിന്നു ഭൂമദ്ധ്യരേഖയിലേക്കതന്നെ തിരിച്ചെത്തുന്നു. മഴകൊണ്ടു ഭൂമി തണുത്തിരിക്കുന്നതിനാൽ ഇപ്പോൾ ചൂടിന്നല്പം ശമനമുണ്ടു്. എങ്കിലും മേഘങ്ങളുണ്ടായിത്തീരുന്നുണ്ടു്. ഇപ്പോൾ കാററിൻെറ ഗതിരീതി വ്യത്യാസപ്പെടുന്നു. തെക്കുപടിഞ്ഞാട്ടാണു കാററടിക്കുന്നതു്. പൂർവ്വതീരത്തിൽ ഈ കാററു മഴയെ നൽകുന്നു. എന്നാൽ പൂർവ്വഘട്ടത്തിന്നു് ഉയരം കുറവാണു്. വിടവുകളുമധികമുണ്ടു്. തന്നിമിത്തം സംസ്ഥാനത്തിൻെറ മദ്ധ്യഭാഗത്തും മഴയുണ്ടാകുന്നു. പടിഞ്ഞാറെ തീരത്തിൽ ഇപ്പോൾ മഴ കുറവാണു്.

പ്രസ്തുത മാസങ്ങളിലുണ്ടാകുന്ന മഴയാണു തുലാവർഷം. പക്ഷെ തുലാവർഷം എടവപ്പാതിയോളമത്ര കരുത്താകയില്ല. കാരണം (1) വായുവിൽ നീരാവി കുറവാണു്. (2) പൂർവ്വഘട്ടത്തിന്നു് ഉയരം കുറവാണു്. വിടവുകളുമുണ്ടു്. (3) കരയിൽനിന്നടിക്കുന്ന കാററുകളാണു കടൽവിതാനത്തിൽക്കൂടി വീശിവരുന്നതു്.

വൃശ്ചികമാസത്തിൽ നമുക്കു കിഴക്കൻ കാററുണ്ടാകുന്നില്ലേ? അപ്പോൾ ചുണ്ടുനക്കാത്തവർ നിങ്ങളുടെ ഇടയിലുണ്ടോ? ചുണ്ടു വരണ്ടുപോകുന്നതിനാലാണു് അങ്ങിനെ നിങ്ങൾ ചെയ്യുന്നതു് എന്നു പറയുമായിരിക്കും. അതു വാസ്തവമാണു്. വായുവിൽ നീരാവിയില്ലാത്തതിനാൽ കാററിന്നു വരൾച്ചയുണ്ടാകുന്നു. കിഴക്കെ കടലിൽനിന്നു കരയിൽക്കൂടി വളരെ ദൂരം വീശിവരുന്നതുകൊണ്ടാണു വരൾച്ചയുള്ളതായിത്തീരുന്നതു്. പാലക്കാട്ടു ചുരം കടന്നാണു മലബാറിൽ ഈ കാററെത്തുന്നതു്. ഈ വരൾച്ചയുള്ള കാററുകൊണ്ടു കൃഷിക്കാൎക്കു വല്ല പ്രയോജനവുമുണ്ടോ?

തുലാമാസം കഴിഞ്ഞാൽ കുളുമ്മയുള്ള മഞ്ഞുകാലമാരംഭിക്കുന്നു. ഇങ്ങിനെ നമുക്കു് ഒരു സംവത്സരത്തെ മൂന്നു കാലങ്ങളായി ഭാഗിക്കാം. (1) മകരം മുതൽ മേടംവരെയുള്ള വേനൽക്കാലം. (2) എടവം മുതൽ തുലാംവരെയുള്ള മഴക്കാലം. (3) വൃശ്ചികം മുതൽ മകരംവരെയുള്ള മഞ്ഞുകാലം എന്നിവയാണു്. ആകപ്പാടെ നോക്കുമ്പോൾ മദ്രാസ് സംസ്ഥാനം വളരെ ചൂടുള്ള രാജ്യമാണു്.

---

## അദ്ധ്യായം 6

—*—

## വിളവുകൾ

നമ്മുടെ നാട്ടിലുള്ള വയലുകളിൽ നെല്ലാണല്ലോ കൃഷിചെയ്തുവരുന്നതു്. എന്തുകൊണ്ടാണു കോതമ്പു് കൃഷിചെയ്യാത്തതു്? നാം സാധാരണ തിന്നുന്ന മധുരനാരങ്ങ,മുന്തിരിങ്ങ, മുതലായവ അന്യദിക്കുകളിലല്ലേ ഉണ്ടാകുന്നതു്? തെങ്ങു സമുദ്രതീരങ്ങളിലെപ്പോലെ ഉൾനാടുകളിൽ വളരുന്നില്ല. ഇതിന്നെല്ലാം കാരണങ്ങളുണ്ടു്. അവയെപ്പററി ആലോചിച്ചിട്ടുണ്ടോ?

വിളവുകൾ രണ്ടു മൂന്നു സംഗതികളെ ആശ്രയിച്ചാണിരിക്കുക. (1) ഭൂമിയുടെ പശിമ (2) ശീതോഷ്ണസ്ഥിതി 3. മഴ മുതലായവയാണു്. ഇവ വ്യത്യാസപ്പെടുമ്പോൾ വിളവുകളും വ്യത്യാസപ്പെടും. ഭൂമിയിൽ എല്ലായിടത്തും ഒന്നുപോലെ പശിമയോ, ചൂടോ, തണു

പ്പോ, മഴയോ ഇല്ല. അതിനാലാണ് വിളവുകളും വ്യത്യാസപ്പെടുന്നതു്. കാലാവസ്ഥയെ ആശ്രയിച്ചാണ് വിളവുകൾ ഇരിക്കുന്നതെന്നു താല്പര്യം. ഈ സംസ്ഥാനത്തിലെ വിളവുകളെന്തെല്ലാമെന്നാലോചിക്കാം.

(എ) നെൽ കൃഷിക്കു ചൂടും ധാരാളം വെള്ളവും വേണം. ഇവ രണ്ടും സുലഭമായ മലബാറിലും, നദികളുടെ മുക്കോൺതുരുത്തുകളിലും നെല്ലു സമൃദ്ധിയായി വളരുന്നു. നദികളിൽ ചിറകെട്ടി വെള്ളം തിരിച്ചുകൊണ്ടു ചെന്നു നെൽകൃഷി ചെയ്തുവരുന്നുണ്ടു്. തഞ്ചാവൂർജില്ലയിൽ നെൽകൃഷിക്കു മേറ്റൂർചിറമൂലം ഈയിടെ വളരെ സൌകര്യം ലഭിച്ചിരിക്കുന്നു.

കരിമ്പിനും വെള്ളം ആവശ്യമാണ്. നെൽ കൃഷി ചെയ്തുവരുന്ന സ്ഥലങ്ങളിൽ ഇതു കൃഷിചെയ്യാം. കോയമ്പത്തൂരിൽ കരിമ്പ് ധാരാളമുണ്ടാകുന്നു.

എണ്ണവിത്തുകൾക്ക് വെള്ളം അധികം ആവശ്യമില്ല. എള്ളും നിലക്കടലയുമാണു മുഖ്യമായി കൃഷിചെയ്തുവരുന്നവ. മിക്ക ജില്ലകളിലും കൃഷിചെയ്തുവരുന്നതുമുണ്ടു്.

പുകയില കൃഷിക്കു പററിയ പ്രദേശമാണ് ഗോദാവരി ഡൽററ. നെല്ലിന്നു വേണ്ടിടത്തോളം വെള്ളം ഇതിന്നാവശ്യമില്ല.

(ബി) സംസ്ഥാനത്തിൻെറ മദ്ധ്യഭാഗം വരൾച്ച കൂടുതലുള്ള പ്രദേശമാണെന്നു മുമ്പ് പ്രസ്താവിച്ചിട്ടുണ്ടല്ലോ. അതിനാൽ വെള്ളം അധികമാവശ്യമില്ലാത്ത സസ്യങ്ങൾ ഇവിടെ കൃഷിചെയ്തുവരുന്നു. വടക്കുപടിഞ്ഞാറായിക്കിടക്കുന്ന കടപ്പ, കർണ്ണൂൽ, ബല്ലാറി, ആനന്ദപുരം, എന്നീ നാലു ജില്ലകളിലും പരുത്തി സമൃദ്ധിയായി കൃഷിചെയ്തുവരുന്നു. കോയമ്പത്തൂർ, സേലം, മധുര, തി

രുനെൽവേലി മുതലായ ജില്ലകളിലും പരുത്തി കൃഷിയു ണ്ട്. ചോളവും ഒരു മുഖ്യകൃഷിയാണ്.

(സി) മഴ അധികം വീഴുന്ന മലഞ്ചരിവുകൾ വ ലിയ കാടുകളാണ്. മനുഷ്യപ്രയത്നം കൂടാതെതന്നെ മ ലകളിൽ തേക്ക്, വീട്ടി, ഇരുമുള്ള് മുതലായ വിലപിടി ച്ച മരങ്ങൾ സുലഭമായി വളരുന്നു. ചിലേടങ്ങളിൽ ച ന്ദനമരം വെച്ചുപിടിപ്പിക്കുകയും ചെയ്യുന്നു. മൈസൂർ ഒന്നാംതരം ചന്ദനത്തിനു ശ്രുതിപ്പെട്ടിരിക്കുന്നു.

മലഞ്ചരിവുകളിൽ തോട്ടക്കൃഷികളുമുണ്ട്. ഏലം, ജാതിക്ക, കുരുമുളക് മുതലായവയാണു പ്രധാനം. കൊ ച്ചി, തിരുവിതാംകൂർ മലകളിലാണു ഇവ അധികം കൃ ഷിചെയ്തുവരുന്നത്. കാടുകളിൽനിന്നു കടുക്ക, തിപ്പ ലി, തേൻ, മുതലായവയും ലഭിക്കുന്നു. മലയടിവാരങ്ങ ളിൽ പലേയിടത്തും റബ്ബർ തോട്ടങ്ങൾ വെച്ചുപിടിപ്പി ച്ചിട്ടുണ്ട്. എന്നാൽ റബ്ബറിനു വില കുറവായതോടുകൂ ടി ജനങ്ങൾക്കു റബ്ബർ കൃഷിയിൽ ശ്രദ്ധ കുറഞ്ഞുവരുന്നു.

(ഡി) നാം കഴിക്കുന്ന ചായയും കാപ്പിയും മലഞ്ച രിവുകളിൽ തന്നെയാണ് കൃഷിചെയ്യുന്നത്. ചായയ്ക്കു കാപ്പിയെക്കാൾ കുളുമ്മവേണം. അതിനാൽ ഉയരം കൂ ടിയ പ്രദേശങ്ങളിലാണ് ചായത്തോട്ടങ്ങൾ കണ്ടുവരുക. നീലഗിരിയിലും തിരുവിതാംകൂർ മലകളിലും അനവധി ചായത്തോട്ടങ്ങളുണ്ട്. കാപ്പി പശ്ചിമഘട്ടത്തിന്റെ ച രിവുകളിലെല്ലാം കൃഷിചെയ്തുണ്ടാക്കുന്നു.

(ഇ) മണലും ഉപ്പുവെള്ളവും തെങ്ങിനു പററിയവ യാണല്ലൊ. അതിനാൽ മലബാർ തീരത്തിൽ തെങ്ങു സു ലഭമായി വളരുന്നു. മലബാറിനു കേരളം എന്നു പേർ പറയുന്നതിനു കാരണം കേരവൃക്ഷം (തെങ്ങ്) ധാരാളം വളരുന്നതിനാലായിരിക്കണം. പൂർവ്വതീരത്തിലും തെങ്ങു

വളരുന്നുണ്ട്. ഉൾനാടുകളിൽ തെങ്ങിൻതോട്ടങ്ങളുണ്ടെങ്കിലും അവയെ ശുശ്രൂഷിക്കുന്ന കാര്യം എളുപ്പമല്ല.

---

അദ്ധ്യായം 7

---

## ധാതുദ്രവ്യങ്ങൾ

സ്വർണ്ണം, വെള്ളി, ഉപ്പ്, മണ്ണെണ്ണ, മുതലായവ ധാതുദ്രവ്യങ്ങളാണ്. സാധാരണയായി ഭൂഗർഭത്തിലാണ് ഇവയെ കണ്ടുവരുന്നത്. ഖനികളിൽനിന്നു കുഴിച്ചെടുത്ത് മനുഷ്യർ അവയെ പലതരത്തിലും ഉപയോഗപ്പെടുത്തുന്നു.

മദ്രാസ് സംസ്ഥാനത്തിൽ ധാതുദ്രവ്യങ്ങൾ അധികമൊന്നും കണ്ടുവരുന്നില്ല. തീരെ ഇല്ലെന്നും പറഞ്ഞുകൂടാ.

1. ഉപ്പ്. ഏററവും സുലഭമായി ലഭിക്കുന്നു. എന്നാൽ ഇവിടെ ഭൂമി കുഴിച്ചിട്ടല്ല ഉപ്പെടുക്കുന്നത്, സമുദ്രജലം വററിച്ചാണ്. സമുദ്രതീരങ്ങളിൽ ഉപ്പുപാടവുകളുണ്ടാക്കി കടലിലെ വെള്ളം കയററി നിറുത്തുന്നു. വെയിൽകൊണ്ടു വെള്ളം വററുമ്പോൾ ഉപ്പു ശേഷിക്കുന്നു. ഇങ്ങനെയുള്ള പാടവുകൾ മദ്രാസിനു സമീപം വളരെയുണ്ട്. പശ്ചിമതീരത്തുമുണ്ട്.

2. ഇരിമ്പ്. മനുഷ്യന് ഏററവും ഉപയോഗമുള്ള ലോഹമാണിരുമ്പ്. കുഴിച്ചെടുക്കുന്ന ദ്രവ്യം മണ്ണും മററും കലർന്നിരിക്കും. പിന്നെ കല്ക്കരിയും, ചുണ്ണാമ്പുക

ല്ലാ, മാംഗനീസ് എന്ന സാധനവും കൂട്ടിച്ചേർത്ത് ഉരുക്കി ഇരിമ്പിനെ വേർതിരിക്കുന്നു. പലേതരത്തിലുള്ള പണിത്തരങ്ങൾക്കും ഇരിമ്പ് ആവശ്യമാണ്. ഈ സംസ്ഥാനത്തിൽ സേലം ജില്ലയിൽ ഇരുമ്പുണ്ടത്രെ. പക്ഷെ കുഴിച്ചെടുക്കുന്നില്ല.

3. മാംഗനീസ്. ഇരിമ്പുരുക്കുവാൻ അത്യാവശ്യമായ ഈ പദാൎത്ഥം മദ്രാസിന്നുത്തരഭാഗത്തു കണ്ടുവരുന്നുണ്ട്.

4. സ്വൎണ്ണം. ദൌർല്ലഭ്യംകൊണ്ടും, നൈൎമ്മല്യം കൊണ്ടും സ്വൎണ്ണത്തിന്നു വലിയ വിലയുണ്ട്. മൈസൂരിൽ കോലാർ ഖനികൾ വളരെ പ്രസിദ്ധിയുള്ളവയാണല്ലൊ.

5. നൽമുത്ത്. മന്നാർ ഉൾക്കടലിൽനിന്നാണ് ഇതു മുങ്ങിയെടുക്കപ്പെടുന്നത്. മാലകൾക്കും മറ്റും മുത്ത് ഉപയോഗിക്കാറുണ്ടല്ലൊ.

6. അഭ്രം. ഗ്ലാസ്സുപോലെ നേൎമ്മയുള്ള ഈ സാധനം നെല്ലൂരിന്നു സമീപം കണ്ടുവരുന്നു. വിളക്കും ഇലക്ട്രിക്ക യന്ത്രങ്ങളും ഇതുകൊണ്ടുണ്ടാക്കപ്പെടുന്നു.

7. കൽക്കരി. വൃക്ഷങ്ങളും സസ്യങ്ങളും മണ്ണിന്നടിയിൽപ്പെട്ട് അനേകം സംവത്സരങ്ങൾ കഴിയുമ്പോൾ ഭൂഗർഭത്തിലുള്ള ചൂടുകൊണ്ടും മറ്റും കല്ലുപോലെ ഉറപ്പുള്ളതായിത്തീരുന്നു. ഇതാണു കൽക്കരി. വിറകിന്നു പകരം കൽക്കരിയുപയോഗിക്കാം. വിറകിനെക്കാൾ ചൂടിനെ നൽകുന്നതുകൊണ്ടു യന്ത്രങ്ങൾ നടത്തുവാൻ കൽക്കരിയാണുപയോഗപ്പെടുത്തുന്നത്.

8. രത്നങ്ങൾ. വിശാഖപട്ടണംജില്ലയിൽ ഗോൾക്കൊണ്ടയെന്ന സ്ഥലത്തു പണ്ടു ധാരാളം കണ്ടുവന്നിരുന്നുവത്രെ. ഇന്നു ചക്രവൎത്തിനിയുടെ കിരീടത്തെ അലങ്കരി

ച്ചിരിക്കുന്നതും ലോകത്തിൽ ഇതേവരെ കണ്ടുകിട്ടീട്ടുള്ള തിൽവെച്ച് ഏററവും വലിയതും വിലപിടിച്ചതുമായ 'കോഹിന്തൂർ' രത്നം ഗോൽക്കൊണ്ടയിലെ ഖനികളിൽ നിന്നു ലഭിച്ചതാണ്. കടപ്പ, കർണ്ണൂൽ എന്നീ ജില്ലകളിലും രത്നഖനികളുണ്ട്.

---

## അദ്ധ്യായം 8

### മൃഗങ്ങൾ

മൃഗങ്ങളെ കാട്ടുമൃഗം, നാട്ടുമൃഗം എന്നു രണ്ടു വകുപ്പുകളായിത്തിരിക്കാം. ആന, കരടി, പുലി, കാട്ടുപോത്തു, മുതലായവയെ സംസ്ഥാനത്തിലുള്ള പലേ കാടുകളിലും കണ്ടുവരുന്നു.

ആനകളെ പ്രായേണമനുഷ്യസഞ്ചാരമില്ലാത്ത കാടുകളിലാണു കണ്ടുവരുക. പശ്ചിമഘട്ടത്തിൽ പലേടങ്ങളിലും ആനയെ കണ്ടുവരുന്നു. കൃഷിസ്ഥലങ്ങൾക്കു സമീപം മനുഷ്യർ കുഴികൾ കുത്തി ആനയെ പിടിക്കുന്നു. ആനയെ മെരുക്കി മനുഷ്യനുവേണ്ടി ജോലിയെടുപ്പിക്കുന്നുണ്ടല്ലോ. ആനക്കൊമ്പിന്നു വളരെ വിലയുണ്ട്.

കരടി മിക്ക കാടുകളിലുമുണ്ട്. കിഴങ്ങുകളും മററും തിന്നു് ഈ മൃഗം ഉപജീവിക്കുന്നു. അതിന്നു തേൻ വളരെ ഇഷ്ടമാണ്. ഇണങ്ങുന്ന മൃഗമാകയാൽ മനുഷ്യർ ഇതിനെ ഇണക്കി വിദ്യകൾ പഠിപ്പിച്ച് ഉപജീവനം സമ്പാദിക്കുന്നു.

<u>പുലി.</u> ഈ സംസ്ഥാനത്തിലുള്ളവയ്ക്ക വലുപ്പം കുറവാണ്. കാടുകൾക്ക സമീപമുള്ള ഗ്രാമങ്ങളിൽ കടന്നു കന്നുകാലികളെ പിടിച്ചു കൊല്ലുന്നതിനാൽ പുലിയെ വെടിവെച്ചു കൊല്ലുന്നവൎക്ക സൎക്കാർ ഇനാം കൊടുത്തുവരുന്നു.

<u>കാട്ടുപോത്ത്.</u> വളരെ ഓജസ്സും ബലവുമുള്ള മൃഗമാണ്. ഇതിൻെറ തോലിന്നു വളരെ കട്ടിയും വിലയുമുണ്ട്.

<u>മാൻ.</u> നിരുപദ്രവിയായ ഈ മൃഗം പുല്ലുതിന്നുപജീവിക്കുന്നു. ഇതിൻെറ കൊമ്പിന്നും, തോലിന്നും, മാംസത്തിന്നും വേണ്ടി മനുഷ്യർ ഇതിനെ വെടിവെച്ചുകൊല്ലാറുണ്ട്.

വീട്ടുമൃഗങ്ങളാണ് പശു, കാള, എരുമ, ആട്, മുതലായവ. കാളയെ നിലമുഴവാനും വണ്ടിവലിപ്പാനുമുപയോഗിക്കുന്നു. പശു, എരുമ, ആട്, മുതലായ മൃഗങ്ങളുടെ പാൽ മനുഷ്യർ കുടിക്കുന്നു. മാംസം ഭക്ഷിക്കുകയും ചെയ്യുന്നു. അവയുടെ തോലിന്നു നല്ല വിലയുണ്ട്. കൃഷിസുലഭമായ നമ്മുടെ രാജ്യത്ത് ആടുമാടുകളെക്കൊണ്ടു വലിയ ഉപകാരമാണ്. അവയുടെ ചാണകം കൃഷിക്കു പററിയ വളമാണ്.

മഴ കുറവായ സ്ഥലങ്ങളിൽ ചെറുപുല്ലും കുററിക്കാടുകളും കണ്ടുവരുമല്ലൊ. അങ്ങിനെയുള്ള ദിക്കുകളാണു ചെമ്മരിയാടുകളെ വളൎത്താൻ പററിയ പ്രദേശം. ഡക്കാൺപീഠഭൂമിയിൽ മിക്ക സ്ഥലങ്ങളിലും ആടുകളെ വളൎത്തിവരുന്നുണ്ട്. മൈസൂരിലും ആടുകൾ ധാരാളമുണ്ട്. ആട്ടിൻരോമംകൊണ്ടു കമ്പിളിവസ്ത്രങ്ങളുണ്ടാക്കപ്പെടുന്നു.

ഈ സംസ്ഥാനത്തിൽ കണ്ടുവരാത്ത ചില മൃഗങ്ങളാണ് ജിറാഫ് (ഒട്ടകപ്പുലി), നീൎക്കുതിര (ഹിപ്പൊപ്പോട്ടമ

സ്), സീബ്ര (കഴുതപ്പുലി), കാണ്ടാമൃഗം (റൈനോസിറസ്) മുതലായവ.

1. ജിറാഫ്. (ഒട്ടകപ്പുലി.) ഗ്രീക്കകാരാണീമൃഗത്തിന്ന് ഒട്ടകപ്പുലിയെന്ന പേർ നൽകിയത്. ആകൃതിക്ക് ഒട്ടകമോ പുലിയോ ആണെന്നു സംശയിച്ചുപോകുമെങ്കിലും പ്രകൃതി വളരെ വ്യത്യാസമുള്ളതാണ്. നീണ്ട നേത്ത കാലുകളും, കഴുത്തും, ചെറിയ തലയും കണ്ടാൽ ഇതിനെ ഒട്ടകമാണെന്നു സംശയിച്ചുപോകും. വരിയൻപുലികളുടെപോലെ അതിന്റെ ദേഹത്തിൽ മഞ്ഞയും തവിട്ടുനിറവുമായ വരകളുണ്ട്.

ആഫ്രിക്കയിൽ സഹാറാമരുഭൂമിയുടെ ദക്ഷിണഭാഗത്ത് ഇവയെ കണ്ടുവരുന്നു. വൃക്ഷങ്ങളിലുള്ള ഇലകളാണിവയുടെ ഭക്ഷണം. 18 അടിയോളം ഉയരമുള്ള ഈ മൃഗം വൃക്ഷങ്ങളുടെ ഇടയിൽ നിൽക്കുമ്പോൾ വൃക്ഷങ്ങളാണെന്നേ തോന്നുകയുള്ളൂ. ഇലകൾ എത്തിപ്പിടിപ്പാൻ ഉയരം പോരെന്നുവെച്ചായിരിക്കാം ദൈവം ഇവയ്ക്ക് ഒന്നര അടി നീളത്തിലുള്ള നാവു നൽകിയിരിക്കുന്നത്.

ശത്രുക്കളിൽനിന്ന് ഒട്ടകപ്പുലി ഓടി രക്ഷപ്പെടുകയാണു ചെയ്യാറുള്ളത്. അടുത്തുമുട്ടിയാൽ ചിലപ്പോൾ ഇവ പൊരുതാറുണ്ട്. ഇവയുടെ ശിരസ്സിൽ കൊമ്പുപോലെ തോന്നുന്ന തോൽമൂടിയ രണ്ടു ശൃംഗങ്ങളും നെററിത്തടത്തിൽ അല്പം പൊന്തിനിൽക്കുന്ന ഒരു എല്ലുമുണ്ട്. വളരെ ഊക്കോടെ ഈ മൃഗം നെററികൊണ്ടു ശത്രുക്കളെ ഞോടുകയാണ് ചെയ്യാറുള്ളത്. ഇരിമ്പുകൂടംകൊണ്ടെന്നപോലെ ഊക്കോടുകൂടിയ ഈ ഞോട്ടം കൊണ്ടാൽ ശത്രുക്കൾ തകർന്നുപോകും. കാണ്മാൻ ഏററവും കൌതുകമുള്ള അംഗം ഈ മൃഗത്തിന്റെ വിശാലവും, സൌമ്യവുമായ നേത്രങ്ങളാണ്. ആടുമാടുകളെപ്പോലെ ഒട്ടകപ്പുലിയും അയവിറക്കുന്നു.

2. നീർക്കുതിര. ആഫ്രിക്കയിലെ നദികളിലാണു നീർക്കുതിരയെ കണ്ടുവരുന്നതു്. വെള്ളത്തിൽ അധിക സമയവും കഴിച്ചുകൂട്ടുന്നുവെങ്കിലും കരയിൽ കയറി പുല്ലു തിന്നാറുണ്ടു്. അവയുടെ കുട്ടികളെ നീന്തുവാൻ പഠിപ്പിക്കേണ്ടിയിരിക്കുന്നു.

നീർക്കുതിരയുടെ ദേഹം വളരെ ഘനമുള്ളതും സ്ഥൂലിച്ചതുമാണു്. മുഖം താറാവിൻെറ കൊക്കുപോലെ പരന്നിരിക്കും. അവ വായ പിളന്നാൽ ഏവനും നടുങ്ങിപ്പോകും. വക്ത്രം അത്ര വിശാലമായതാണു്. നീർക്കുതിരയ്ക്കു് 15 മിനിട്ടു നേരം മാത്രമെ വെള്ളത്തിൽ മുങ്ങിക്കിടന്നുകൂടു. അതിൻെറ നാസികയും കണ്ണും ഒരേ വിതാനത്തിലാകയാൽ അതു ശ്വസിപ്പാൻ മൂക്കിനെ ജലത്തിൻമീതെ പൊന്തിക്കുമ്പോൾ കണ്ണുകളും പുറത്തു കാണാവുന്നതാണു്. അതിനാൽ ദേഹത്തെ വെള്ളത്തിനുള്ളിൽ മറച്ചു ശത്രുക്കളെ ദൃഷ്ടുണ്ടോയെന്നറിയുവാൻ അതിന്നു സാധിക്കുന്നു. അതിൻെറ മുതുകുകൊണ്ടു് ഒരു വലിയ വഞ്ചിയെ പൊന്തിക്കത്തക്കവണ്ണം അതിന്നത്ര ബലമുണ്ടു്. കാപ്പിരികൾ അതിനെ മാംസത്തിന്നും തോലിന്നും വേണ്ടി കൊല്ലാറുണ്ടു്.

3. സീബ്ര (കഴുതപ്പുലി) ഈ മൃഗത്തെ ആഫ്രിക്കയിലെ മൈതാനങ്ങളിലും, മലകളിലും കണ്ടുവരുന്നു. കാഴ്ചയ്ക്കു് അതു കുതിരയെപ്പോലെയിരിക്കും. എന്നാൽ വരിയൻ പുലിയുടേതുപോലെ ദേഹത്തിൽ വരകളുണ്ടു്. അതിനാലായിരിക്കാം പ്രസ്തുത പേർ ഇതിന്നു സിദ്ധിച്ചതു്. ഈ മൃഗം പുല്ലുതിന്നു ജീവിക്കുന്നു. ശത്രുക്കളിൽനിന്നുള്ള രക്ഷാമാർഗ്ഗം കാലുകൾ തന്നെയാണു്. ഈ മൃഗത്തിൻെറ തോലിന്നു നല്ല വിലയുണ്ടു്.

പർവ്വതങ്ങളിൽ കണ്ടുവരുന്നവയെ പിടിപ്പാൻ എളുപ്പമല്ല. ഒരുക്കൂട്ടം മൃഗങ്ങൾ താഴ്‌വരകളിൽ തിന്നുവാൻ ഇറങ്ങുമ്പോൾ ഒരു മൃഗം ഉയരമുള്ള ഒരു സ്ഥലത്തു കാവൽ നിൽക്കുമത്രെ. ശത്രുക്കൾ വരുന്നതായി കണ്ടാൽ അറിവു കൊടുക്കുകയും മേയുന്നവ ഓടി രക്ഷപ്പെടുകയും ചെയ്യും. ഇവയെ ഒററയ്ക്കു പിടിത്താ കിട്ടിയാൽ അതു് ഒന്നും ഭക്ഷിക്കാതെ വ്യസനംകൊണ്ടു ചത്തുപോകുമത്രെ.

4. കങ്കാരു. ഈ മൃഗത്തെ ഓസ്ത്രേലിയയിൽ കണ്ടുവരുന്നു. എട്ടൊമ്പതടി ഉയരമുണ്ടു്. ദേഹം ചാരവർണ്ണമായിരിക്കും. ചെറിയ തലയും, കുറിയ മുൻകാലുകളും നീണ്ട ബലമുള്ള പിൻകാലുകളുമുള്ള ഈ മൃഗം ചാടിച്ചാടിയാണു സഞ്ചരിക്കുന്നതു്. ഒരു ചാട്ടത്തിന്നു മുപ്പതടിദൂരം പോകുമത്രെ. വാൽ നീണ്ടു ബലമുള്ളതാണു്.

കങ്കാരു സസ്യങ്ങളാണു ഭക്ഷിക്കുന്നതു്. കുട്ടികളെ അതു മുൻവശത്തുള്ള സഞ്ചിയിൽ വെച്ചു സൂക്ഷിക്കുന്നു. ശത്രുക്കളെ പിൻകാലുകൾകൊണ്ടെതിർക്കുമ്പോൾ അതു വാൽ നിലത്തു് ഊന്നിയിരിക്കുന്നു. അത്ര ബലമുള്ളതാണതിൻെറ വാൽ. പിൻ കാലുകളിൽ നഖവുമുണ്ടു്.

---

അദ്ധ്യായം 9

## കച്ചവടം

ഓരോ രാജ്യവാസികൾക്കും ആവശ്യമുള്ള സാധനങ്ങളെല്ലാം അതാതുരാജ്യത്തിൽത്തന്നെ ഉണ്ടാകുന്നതായി സാധാരണ കണ്ടുവരുന്നില്ല. അതിനാൽ ആവശ്യമുള്ള സാധനങ്ങളെ അവ സുലഭമായ രാജ്യങ്ങളിൽനിന്നോ, അതേ രാജ്യത്തിന്റെ മററുഭാഗങ്ങളിൽനിന്നോ കൊണ്ടുവരേണ്ടിയിരിക്കുന്നു. ഇങ്ങിനെ അന്യരാജ്യങ്ങളിൽനിന്നു ചരക്കുകൾ കൊണ്ടുവന്നു വില്ക്കുകയും, ഇവിടെ സുലഭമായിട്ടുള്ളവയെ അന്യദിക്കുകളിലേക്ക് അയയ്ക്കുകയും ചെയ്യുന്നതിനാണു വാണിജ്യം അല്ലെങ്കിൽ കച്ചവടം എന്നു പറയുന്നത്. കച്ചവടം ചെയ്യുന്നവരാണു കച്ചവടക്കാർ.

ഒരു രാജ്യത്തിൽനിന്നു പരദേശങ്ങളിലേക്കയയ്ക്കുന്ന ചരക്കുകൾക്കു 'കയററുമതി' എന്നു പേർ. അന്യരാജ്യങ്ങളിൽനിന്നു കൊണ്ടുവന്നിറക്കുന്നവയ്ക്കു് 'ഇറക്കുമതി' യെന്നും പേർ പറഞ്ഞുവരുന്നു.

വാണിജ്യത്തെ സ്വദേശവാണിജ്യം, വിദേശവാണിജ്യം എന്നു രണ്ടായിത്തിരിക്കാം. ഒരേ രാജ്യക്കാർ തന്നെ ചരക്കുകൾ കൈമാററം ചെയ്യുന്നതാണു സ്വദേശവാണിജ്യം. അന്യരാജ്യക്കാരുമായി ചരക്കുകൾ കൈമാററം ചെയ്തുവരുന്നതു വിദേശവാണിജ്യമാണു്.

സ്വദേശവാണിജ്യത്തെപ്പററി അധികമൊന്നും പറയേണ്ടയാവശ്യമില്ല. എന്തെന്നാൽ ഈ സംസ്ഥാനത്തിന്റെ നാനാഭാഗങ്ങളിലും വിളയുന്ന സാധനങ്ങളെന്തൊ

ല്ലാമാണെന്നു് 6-ാം അദ്ധ്യായത്തിൽ വിവരിച്ചിട്ടുണ്ടു്. അവയെ ഇവിടെയുള്ളവർ കൈമാററംചെയ്യുവരുന്നുണ്ടെന്നനുമാനിക്കാം. അതിനാൽ വിദേശവാണിജ്യത്തെപ്പററി നമുക്കാലോചിക്കാം.

മദ്രാസ് സംസ്ഥാനത്തിൽനിന്നു കയററുമതിചെയ്യുന്ന പ്രധാന ചരക്കുകൾ, പരുത്തി, എണ്ണവിത്തുകൾ, തോൽ, അരി, സുഗന്ധദ്രവ്യങ്ങൾ, കാപ്പി, ചായ, കൊപ്പര, കയർ, എന്നിവയാണു്. ഇറക്കുമതികളിൽ പ്രാധാന്യം വഹിക്കുന്നവയാണു പരുത്തിവസ്ത്രങ്ങൾ, പട്ടു, കമ്പിളിവസ്ത്രങ്ങൾ, ഇരുമ്പുസാമാനങ്ങൾ, യന്ത്രങ്ങൾ, ഗ്ലാസ്, മദ്യം, പുസ്തകം, കടലാസ്സ്, ഷാപ്പുസാമാനങ്ങൾ മുതലായവ.

സംസ്ഥാനത്തിന്റെ മദ്ധ്യഭാഗത്തുള്ള ജില്ലകളിൽ പരുത്തി സമൃദ്ധിയായി വളരുന്നുവല്ലൊ. ഇവിടെയുള്ളവരുടെ ആവശ്യം കഴിച്ചു് അധികമുള്ളതിനെ പൂർവ്വതീരത്തുള്ള മദ്രാസ്, നാഗപട്ടണം, തൂത്തുക്കുടി, മുതലായ തുറമുഖങ്ങളിൽനിന്നു ജപ്പാൻ, ഇംഗ്ലണ്ടു് മുതലായ വിദേശരാജ്യങ്ങളിലേക്കയയ്ക്കപ്പെടുന്നു.

ഇന്ത്യയിലുണ്ടാകുന്നപോലെ എണ്ണവിത്തുകൾ വിദേശങ്ങളിൽ ഒരിടത്തുമുണ്ടാകുന്നില്ല. സംസ്ഥാനത്തിലെ നദീതീരങ്ങളിൽ നിലക്കടല ധാരാളം വിളയുന്നുണ്ടു്. പൂർവ്വതീരത്തുള്ള തുറമുഖങ്ങളിൽനിന്നു, പ്രത്യേകിച്ചും വിശാഖപട്ടണത്തിൽനിന്നു്, ഫ്രാൻസ് മുതലായ രാജ്യങ്ങളിലേക്കു കയററുമതിചെയ്യപ്പെടുന്നു.

ഡക്കാൻ പീഠഭൂമിയിൽ ആട്ടുകൾക്കു നല്ല മേച്ചിൽസ്ഥലങ്ങളുണ്ടല്ലൊ. ഇവിടെനിന്നു തോൽ ഇംഗ്ലണ്ടിലേക്കയയ്ക്കപ്പെടുന്നുണ്ടു്.

നെല്ലു്, ആഫ്രിക്ക, സിലോൺ മുതലായ രാജ്യങ്ങളിലേക്കും, ഇംഗ്ലണ്ടിലേക്കും കയററുമതിചെയ്യുന്നുണ്ടെങ്കി

ല്യം ഇതിനെ ഒരു പ്രധാന കയററുമതിയായി കണക്കാക്കിക്കൂടാ. കാരണം, നമ്മുടെ ആവശ്യത്തിന്നുതന്നെ നെല്ലു മതിയാകുന്നില്ല.

പശ്ചിമഘട്ടത്തിലുണ്ടാകുന്ന ഏലക്കായ, ജാതിക്ക, എലവംഗം, കുരുമുളക് മുതലായ സുഗന്ധദ്രവ്യങ്ങളും കയററി അയയ്ക്കപ്പെടുന്നുണ്ട്. നീലഗിരിയിലെ ചായയും, പശ്ചിമഘട്ടത്തിലുണ്ടാകുന്ന കാപ്പിയും മംഗലാപുരത്തിൽനിന്നു് ഇംഗ്ലണ്ട്, ഫ്രാൻസ മുതലായ രാജ്യങ്ങളിലേക്കയയ്ക്കപ്പെടുന്നു.

കൊപ്പര, കയർ മുതലായവ കൊച്ചി, കോഴിക്കോട്ടു മുതലായ തുറമുഖങ്ങൾവഴിക്കാണു കയററുമതി.

ഇനി ഇറക്കുമതികളെപ്പററി ആലോചിക്കാം. ചൂട്ടും മഴയും വേണ്ടിടത്തോളമുള്ള നമ്മുടെ രാജ്യത്തിൽ നാനാതരത്തിലുള്ള ഉൽപ്പന്നങ്ങൾ കൃഷിചെയ്തുണ്ടാക്കുന്നു. ജനത്തിരക്കുള്ളതിനാൽ കൂലിവേലക്കാരും ധാരാളമുണ്ട്. എന്നിട്ടും സുഖജീവിതത്തിന്നാവശ്യമുള്ള പലേ സാധനങ്ങൾക്കും നമുക്ക് അന്യനാട്ടുകാരെ ആശ്രയിക്കേണ്ടിയിരിക്കുന്നുവെന്നുള്ള സംഗതി ലജ്ജാവഹംതന്നെ. ഇതിന്നുള്ള കാരണം ഇവിടെ കൈത്തൊഴിലുകൾ ഇനിയും അഭിവൃദ്ധിപ്പെട്ടിട്ടില്ലെന്നുള്ളതാണ്. എന്നാൽ ഇയ്യിടെയായി വ്യവസായങ്ങൾക്കുണ്ടായിത്തീർന്നിട്ടുള്ള ഉണർച്ച മൂലം ഇറക്കുമതികൾക്ക് എണ്ണത്തിലും വണ്ണത്തിലും കുറവു സംഭവിച്ചിരിക്കുന്നു.

പരുത്തിവസ്ത്രങ്ങൾ ഇംഗ്ലണ്ടു ജപ്പാൻ എന്നീ രാജ്യങ്ങളിൽനിന്നാണധികം ഇറക്കുന്നതു്. നാട്ടിൽ വസ്ത്രശാലകൾ വർദ്ധിച്ചതോടുകൂടി ഇറക്കുമതി കുറഞ്ഞു വരുന്നു.

കമ്പിളിവസ്ത്രങ്ങൾ വടക്കെ ഇന്ത്യയിൽനിന്നു വരുന്നതിന്നും പുറമെ യൂറോപ്പിലെ പലേ രാജ്യങ്ങളിൽനിന്നും വന്നെത്തുന്നു.

പുസ്തകങ്ങൾ ഇംഗ്ലണ്ടു, അമേരിക്ക, മുതലായ രാജ്യങ്ങളിൽനിന്നാണു വരുന്നതു്. കടലാസു ഇംഗ്ലണ്ടു്, ജൎമ്മനി ജപ്പാൻ മുതലായ രാജ്യങ്ങൾ അയയ്ക്കുന്നു. ഇയ്യിടെ ഇന്ത്യയിലും കടലാസുണ്ടാക്കുന്നുണ്ടു്.

യൂറോപ്പിലെ മിക്ക രാജ്യങ്ങളിലും അമേരിക്കയിലും ഇരിമ്പും കൽക്കരിയും സുലഭമാണു്. അതിനാൽ അവിടങ്ങളിൽനിന്നു ഇരുമ്പുസാമാനങ്ങളും യന്ത്രങ്ങളും വന്നെത്തുന്നു. പളുങ്കുസാമാനങ്ങൾ യൂറോപ്പു് ജപ്പാൻ എന്നീ രാജ്യങ്ങളിൽനിന്നാണു വരുന്നതു്.

ഇവകൂടാതെ മദ്യങ്ങൾ, പഞ്ചസാര, സോപ്പു, കളിസാമാനങ്ങൾ, മുതലായവ ഇറക്കുമതിചെയ്യപ്പെടുന്നു. എന്നാൽ പഞ്ചസാരയും, സോപ്പും അടുത്തകാലത്തു ഇവിടെ പലേടങ്ങളിലും ഉണ്ടാക്കുവാൻ ആരംഭിച്ചിരിക്കുന്നു. ഇവയെ സംബന്ധിച്ചേടത്തോളം വിദേശവാണിജ്യം അസ്തമിക്കാറായിരിക്കുന്നു എന്നു സധൈൎയ്യം പറയാവുന്നതാണു്.

---

അദ്ധ്യായം 10

---

## ഗതാഗതമാൎഗ്ഗങ്ങൾ

ജനങ്ങൾ രാജ്യത്തിൻെറ നാനാഭാഗങ്ങളിലുമായി പാൎക്കുന്നു. അവൎക്കു പോക്കുവരവിന്നു സൌകൎയ്യമായ മാൎഗ്ഗങ്ങൾ ഉണ്ടായിരിക്കേണ്ടതത്യാവശ്യമാണു്. ഇതിന്നാണു




ഗതാഗതമാർഗ്ഗങ്ങൾ

റോഡുകൾ ഉണ്ടാക്കീട്ടുള്ളതു്. റോഡുകളിൽ കാൽനടയായും വാഹനങ്ങളിലും സഞ്ചരിക്കാം. കച്ചവടച്ചരക്കുകളും കൊണ്ടുപോകാം. സംസ്ഥാനത്തിന്റെ ഒരററം മുതൽ മറെറാരററംവരെ വലിയ നഗരങ്ങളെ കൂട്ടി യോജിപ്പിച്ചുംകൊണ്ടുള്ള റോഡുകളുണ്ടു്. ഇവയ്ക്കു 'ട്രങ്കു റോഡുകൾ' എന്നു പേർ പറഞ്ഞുവരുന്നു.

റോഡുമാർഗ്ഗമായിട്ടുള്ള സഞ്ചാരത്തിനു സമയം അധികം വേണ്ടിവരുന്നു. പഠിപ്പും അറിവും ജനങ്ങളുടെ ഇടയിൽ വർദ്ധിച്ചതോടുകൂടി വേഗത്തിൽ സഞ്ചരിപ്പാനുള്ള മാർഗ്ഗങ്ങൾ ആലോചിച്ചുതുടങ്ങി. തൽഫലമായി തീവണ്ടി നടപ്പിൽവന്നു.

മദ്രാസ്സംസ്ഥാനത്തിൽ മുഖ്യമായ മൂന്നു തീവണ്ടിപ്പാതകളാണുള്ളതു്. അവ (1) പശ്ചിമതീരത്തുള്ള മംഗലാപുരത്തുനിന്നു പാലക്കാടു ചുരംവഴിക്കു മദ്രാസിലേക്കുപോകുന്ന തെക്കെ ഇന്ത്യൻ റയിൽവെ (S. I. R.) (2) മദ്രാസിൽനിന്നു ഡക്കാനിൽകൂടി വടക്കുപടിഞ്ഞാറായി ബോംബെ നഗരത്തിലേക്കുപോകുന്ന മദ്രാസ്—ദക്ഷിണമഹാരാഷ്ട്രപാത. (M. S. M.) (3) മദ്രാസിൽനിന്നു പൂർവ്വതീരത്തുകൂടി വടക്കോട്ടു വാൾട്ടയർവരെയുള്ള (M. S. M) പാതയും അതിന്റെ തുടച്ചയായി കൽക്കത്താവരെയുള്ള പൂർവ്വതീരപാതയും (E. I. R) ആകുന്നു.

പ്രസ്തുത പാതകൾക്കു് അസംഖ്യം ശാഖകളുണ്ടു്. ഭൂപടംനോക്കി അവയെ മനസ്സിലാക്കുക.

തെക്കെ ഇന്ത്യൻ പാതയ്ക്കു (S. I. R)അഞ്ചുശാഖകളുണ്ടു്. അവ (എ) മദ്രാസിൽനിന്നു സമുദ്രതീരത്തുകൂടി തെക്കോട്ടു രാമേശ്വരത്തേക്കു പോകുന്നതു്. (ബി) ജോലാർപേട്ടയിൽനിന്നു മൈസൂരിലേക്കുപോകുന്നതു്. (സി) ഈറോഡിൽനിന്നു തൃശ്ശിനാപ്പള്ളിക്കുള്ളതു്. (ഡി) പോമ

ത്തന്നൂരിൽനിന്നു നീലഗിരിക്കുപോകുന്നതു്. (ഇ) ചെറുവണ്ണൂരിൽനിന്നു എറണാകുളത്തേക്കുള്ളതു് എന്നിവയാണു്. ഇവയ്ക്കു ഉപശാഖകളുമുണ്ടു്.

രണ്ടോ അതിലധികമോ തീവണ്ടിപ്പാതകൾ ചേരുന്നസ്ഥലമാണു ജംക്ഷൻ എന്നു പറയുന്നതു (S. I. R)ൽ ഉള്ള ചില ജംക്ഷനാണു് ചെറുവണ്ണൂർ, ഈറോഡു്, ജോലാർപേട്ട, മദ്രാസു് എന്നിവ. ഇവയ്ക്കുപുറമെ ആർക്കോണം, തഞ്ചാവൂർ, തൃശ്ശിനാപ്പള്ളി മുതലായവയും ഉണ്ടു്. ഇവയെ ഭൂപടത്തിൽ കണ്ടുപിടിക്കുക.

തീവണ്ടിപ്പാതകൾ സാധാരണയായി ട്രങ്കുറോഡുകളുടെ ഗതിയെ അനുകരിക്കുന്നു. ജനത്തിരക്കുള്ള നഗരങ്ങളെ അവ കൂട്ടി യോജിപ്പിക്കുന്നതിനാൽ സംസ്ഥാനത്തിൻെറ നാനാഭാഗങ്ങളിലേക്കും സഞ്ചാരസൌകര്യമുണ്ടു്. എന്നുമാത്രമല്ല മതം, ഭാഷ, ജീവിതക്രമം മുതലായവകൊണ്ടു വ്യത്യാസപ്പെട്ടുകിടക്കുന്നവരെ ഒന്നായി യോജിപ്പിക്കുകകൂടി ചെയ്യുന്നു.

കൊച്ചി തിരുവിതാംകൂർ എന്നീ രാജ്യങ്ങളുടെ പശ്ചിമതീരത്തായികിടക്കുന്ന കായൽ ഗതാഗതത്തിന്നു വളരെ സൌകര്യമുണ്ടു്. നദീമുഖങ്ങളിൽ കിടക്കുന്ന മുക്കോൺതുരുത്തുകളിൽ വെട്ടിയുണ്ടാക്കീട്ടുള്ള തോടുകളും ഗതാഗതത്തിനുതകുന്നു. മദ്രാസിൽനിന്നു കൃഷ്ണാനദീമുഖം വരെയുള്ള ബക്കിംഗ്ഹാംതോടു കച്ചവടസാമാനങ്ങൾ കൊണ്ടുപോകുവാൻ വളരെ സൌകര്യമുള്ളവയാണു്. ജനസഞ്ചാരത്തിന്നു അതു വലിയ ഉപയോഗമുള്ളതല്ല.

—*—

## അദ്ധ്യായം 11

—o—

# തുറമുഖങ്ങൾ

മദ്രാസ് സംസ്ഥാനത്തിന്റെ കടൽതീരം ദീർഘമുള്ളതാണെങ്കിലും തീരങ്ങളിൽ വിടവുകൾ കുറവാണെന്നു മുമ്പു പ്രസ്താവിക്കയുണ്ടായല്ലൊ. അതിന്നും പുറമെ കടൽതീരം ആഴം കുറഞ്ഞുമിരിക്കുന്നു. പ്രസ്തുത രണ്ടു കാരണങ്ങൾകൊണ്ടു നല്ല നൌകാശയങ്ങൾ കുറവാണ്. പൂർവ്വതീരത്തും പശ്ചിമതീരത്തും തുറമുഖങ്ങളുണ്ടെങ്കിലും കപ്പലുകൾക്കു കരയ്ക്കടുത്തു വരുവാൻ സാധിക്കാതെ മൂന്നും നാലും നാഴിക അകലെ നിൽക്കേണ്ടിവരുന്നു. തന്നിമിത്തം കച്ചവടച്ചരക്കുകൾ കയററുവാനും ഇറക്കുവാനും അസൌകര്യവും ബുദ്ധിമുട്ടും നേരിടുന്നുണ്ട്.

ഈ സംസ്ഥാനത്തിലെ ഒന്നാംതരം തുറമുഖങ്ങളായി (1) മദ്രാസ്, (2) വിശാഖപട്ടണം, (3) കൊച്ചി എന്നിവയെ കണക്കാക്കാം. വിശാഖപട്ടണം തുറമുഖം ഇയ്യിടെയാണു പണിതീർത്തത്. കൊച്ചിതുറമുഖം പണിതീരുന്നതോടുകൂടി അതു സംസ്ഥാനത്തിലെന്നുവേണ്ട ഇന്ത്യയിൽവെച്ചുതന്നെ ഒന്നാമത്തേതായിത്തീരുന്നതാണ്. കൊച്ചിയിൽനിന്നു നാളികേരം, കൊപ്ര, കയർ ,എന്നിവയും, മദ്രാസിൽനിന്നു പരുത്തി, തോൽ എന്നിവയും വിശാഖപട്ടണത്തിൽ നിന്നു എണ്ണവിത്തുകളുമാണു മുഖ്യമായ കയററുമതികൾ.

പൂർവ്വതീരത്തു രണ്ടാംതരം തുറമുഖങ്ങളുടെ കൂട്ടത്തിൽ 1. കലിങ്കപട്ടണം, 2. ബിംലിപട്ടണം, 3. കോക്കനദം, 4. മസൂലിപട്ടണം, എന്നീ നാലെണ്ണം മദ്രാസിന്നു വടക്കം, 1. പുതുശ്ശേരി, 2. കടലൂർ, 3. നാഗപട്ടണം, 4. തൂത്തുക്കുടി എന്നു നാലെണ്ണം തെക്കും കിടക്കുന്നുണ്ട്. പ്രസ്തുത തുറമുഖങ്ങളിൽനിന്നു പ്രായേണ അവ കിടക്കുന്ന പ്രദേശങ്ങളിലെ വിളവുകളാണു കയററുമതി. മദ്രാസിന്നു തെക്കുള്ളവ പരുത്തിയും ധാന്യങ്ങളും കയററുമതി ചെയ്യുന്നവയാണ്. നാഗപട്ടണത്തിൽനിന്നാണു പെനാങ്ങ്, സിങ്കപ്പൂർ, മുതലായ കിഴക്കൻ രാജ്യങ്ങളിലുള്ള റബ്ബർതോട്ടങ്ങളിലേക്കു പോകുന്ന കൂലിവേലക്കാർ കപ്പൽ കയറുന്നതു്. തൂത്തുക്കുടി സിലോണിന്നു സമീപമാണ്. പുതുശ്ശേരി പരന്ത്രീസുകാരുടേതാണ്.

പശ്ചിമതീരത്തും രണ്ടാംതരം തുറമുഖങ്ങളുണ്ട്. തിരുവിതാംകൂർ സംസ്ഥാനത്തിലുള്ള കൊല്ലം, ആലപ്പുഴ എന്നിവയും, ബ്രിട്ടിഷ് മലബാറിൽ ഉൾപ്പെട്ട കോഴിക്കോട്, കണ്ണൂർ, മംഗലാപുരം എന്നിവയും പണ്ടുകാലം മുതൽക്കേ വലിയ കച്ചവടസ്ഥലങ്ങളാണ്. കോഴിക്കോട്ടാണു യൂറോപ്യന്മാർ ഒന്നാമതായി കപ്പലിറങ്ങിയതു്. കൊപ്ര, കയറ്, കാപ്പി, കുരുമുളക്, മുതലായവ ഇവിടെനിന്നു കയററി അയയ്ക്കുന്നു. മംഗലാപുരത്തുനിന്നാണ് ഏററവും അധികം കാപ്പി യൂറോപ്പിലേക്കയയ്ക്കപ്പെടുന്നതു്. കോഴിക്കോട്ടിന്നു വടക്കുള്ള മയ്യഴി പറങ്കികളുടെ വകയാണ്.

---

അദ്ധ്യായം 12

—*—

## കൈത്തൊഴിൽ

നാനാതരത്തിലുള്ള കൃഷിക്കു സൌകൎയ്യമുള്ളതായ ഈ സംസ്ഥാനത്തിൽ ഭൂരിപക്ഷം ജനങ്ങളുടെയും മുഖ്യ തൊഴിൽ കൃഷിസംബന്ധമായവതന്നെയാണു്.

കൃഷിചെയ്തുണ്ടാക്കുന്ന ഉൽപ്പന്നങ്ങളെയും മററും ജനങ്ങളുടെ സുഖജീവിതത്തിന്നും പരിഷ്കാരത്തിന്നും ഒത്തവിധം വേണ്ടുന്ന പദാൎത്ഥങ്ങളാക്കിത്തീക്കുന്നതിന്നാണു വ്യവസായങ്ങൾ (കൈത്തൊഴിൽ) എന്നു പറഞ്ഞുവരുന്നതു്. സംസ്ഥാനത്തിൻെറ നാനാഭാഗങ്ങളിലും വസിക്കുന്നവർ പല വിധത്തിലുള്ള കൈത്തൊഴിൽകൊണ്ടു് ഉപജീവിക്കുന്നു.

നെയ്ത്തു്. പണ്ടു് ഇതു് ഒരു കുടിൽവ്യവസായമായിരുന്നു. പരുത്തി സമൃദ്ധിയായുണ്ടാകുന്ന രാജ്യമാകയാൽ ഓരോ വീട്ടിലും നൂൽനൂത്തു പലവിധ വസ്ത്രങ്ങൾ നെയ്തുണ്ടാക്കിയിരുന്നു. ഇന്നും അങ്ങിനെ ഉണ്ടാക്കിവരുന്നതുമുണ്ടു്. ആറുമാസം കൃഷിപ്പണിചെയ്തു് ആറുമാസം സ്വസ്ഥമായിരിക്കുന്നവക്കു് ഇതു നല്ലൊരുപജീവനമാർഗ്ഗമായിരുന്നു. എന്നാൽ ഇന്നു നാടിൻെറ നാനാഭാഗങ്ങളിലും നെയ്ത്തുശാലകൾ സ്ഥാപിച്ചു നെയ്ത്തു തുടങ്ങിയതോടുകൂടി കുടിൽവ്യവസായത്തിന്നു ഉടവു സംഭവിച്ചിരിക്കുന്നു. ഈ സംസ്ഥാനത്തിൽ 21 നെയ്ത്തുശാലകളുണ്ടു്. മദ്രാസിലും കോയമ്പത്തൂരുംകൂടി 11 മില്ലുകളിൽ വസ്ത്രങ്ങൾ ഉണ്ടാക്കിവരുന്നു. എന്നിട്ടും നമ്മുടെ ആവശ്യത്തിന്നു മതിയാകാത്തതിനാലാണു വിദേശവസ്ത്രങ്ങൾ ഇറക്കുമതി ചെയ്യേണ്ടിവരുന്നതു്.

കൊപ്ര. പശ്ചിമതീരത്താണല്ലോ തെങ്ങ് അധികം വളരുന്നത്. അവിടെയുള്ളവർ കൊപ്രയുണ്ടാക്കുകയും, വെളിച്ചെണ്ണയാട്ടുകയും ചകരികൊണ്ടു കയർ, പായ, ചവിട്ടി, മുതലായവയുണ്ടാക്കുകയും ചെയ്യുന്നു.

തോൽ. തെക്കെ ജില്ലകളിൽ തോൽ വ്യവസായമാണു പ്രധാനം. തോൽ ഊറയ്ക്കിടുകയും, പെട്ടി, ചെരുപ്പു മുതലായവ ഉണ്ടാക്കുകയും ചെയ്യുന്നു. വളരെ തോൽ കയററി അയയ്ക്കപ്പെടുന്നു. ഉത്തരേന്ത്യയിൽ ഇവിടത്തെക്കാൾ തോൽവ്യവസായമുണ്ടു്.

ചായ. നീലഗിരിയിൽ ചായ വറുത്തു പൊടിച്ചു ശരിയാക്കുന്നു. ചായ അവിടെയാണധികമുണ്ടാകുന്നതു്.

പഞ്ചസാര. കരിമ്പിൽനിന്നു നീരെടുത്തു കുറുക്കി ശക്കരയും പഞ്ചസാരയും ഉണ്ടാക്കിവരുന്നുണ്ടു്. കോയമ്പത്തൂർ, സേലം, മുതലായ സ്ഥലങ്ങളിൽ ഈ വ്യവസായം നടത്തിവരുന്നു. ഇതിന്നുവേണ്ടി 3 മില്ലുകൾ സംസ്ഥാനത്തിൽ സ്ഥാപിച്ചിട്ടുണ്ടു്. പാലക്കാടിൽ കരിമ്പനച്ചക്കരയിൽനിന്നു പഞ്ചസാരയുണ്ടാക്കാൻ ഒരു മില്ല് ഇയ്യിടെ സ്ഥാപിച്ചിട്ടുണ്ടു്.

സോപ്പ്. അടുത്തകാലത്തു് അഭിവൃദ്ധി പ്രാപിച്ച ഒരു ഒന്നാംതരം വ്യവസായമാണു സോപ്പുണ്ടാക്കൽ. മലബാറിൽ വെളിച്ചെണ്ണ സുലഭമാകയാൽ മിക്ക നഗരങ്ങളിലും സോപ്പുണ്ടാക്കിവരുന്നുണ്ടു്. സോപ്പുപോലെതന്നെയാണു ബീഡി, ചുരുട്ട്, എന്നീ വ്യവസായങ്ങൾക്കും ഉണർച്ചയുണ്ടായിട്ടുള്ളതു്. ബീഡി ഒരു കുടിൽവ്യവസായമായിട്ടാണു നടത്തിവരുന്നതു്.

കണ്ണാടകത്തിൽ മദ്രാസിന്നു തെക്കു മുളയിൽനിന്നു കടലാസുണ്ടാക്കുന്നതിന്നു് ഒരു യന്ത്രശാല സ്ഥാപിച്ചിരിക്കുന്നു.

മധുര, തഞ്ചാവൂർ, എന്നീ ജില്ലകളിൽ ലോഹപാത്രങ്ങളുണ്ടാക്കിവരുന്നു. മദ്രാസിൽ അലുമിനിയംകൊണ്ടു പാത്രങ്ങൾ ഉണ്ടാക്കപ്പെടുന്നുണ്ടു്.

മുകളിൽ പ്രസ്താവിച്ചവ കൂടാതെ തീപ്പെട്ടി, ഓട്ട്, മുതലായവയുണ്ടാക്കിവരുന്ന വ്യവസായശാലകൾ നാട്ടിൽ പലേടങ്ങളിലുമുണ്ടു്. മംഗലാപുരം ഓട്ട് കേളികേട്ടതാണ്. സിമെൻറും പലേ സ്ഥലങ്ങളിലും ഉണ്ടാക്കിവരുന്നുണ്ടു്. സമുദ്രതീരത്തിൽ മീൻപിടിത്തം ഒരു നല്ല കൈത്തൊഴിലാണ്.

കൈത്തൊഴിൽ അഭിവൃദ്ധി പ്രാപിച്ചല്ലാതെ ഒരു രാജ്യത്തിന്നും അഭിവൃദ്ധിയുണ്ടാകുന്നതല്ല. അസംസ്കൃതപദാർത്ഥങ്ങൾ സുലഭമായ നമ്മുടെ സംസ്ഥാനത്തിൽ വ്യവസായങ്ങൾ ക്രമേണ വർദ്ധിച്ചുവരുമെന്നു നമുക്കാശിക്കാം.

—*—

## അദ്ധ്യായം 18

—*—

## ജനങ്ങൾ

(ജാതി, മതം, ഭാഷ)

ജീവിച്ചിരിപ്പാൻ മനുഷ്യന്നു ഭക്ഷണം അത്യാവശ്യമാണല്ലൊ. അതിനാൽ ഭക്ഷണപദാർത്ഥങ്ങൾ സുലഭമായുണ്ടാകുന്ന ദിക്കുകളിലും, അതു സമ്പാദിപ്പാൻ സൌകര്യമുള്ള സ്ഥലങ്ങളിലും ജനത്തിരക്കുണ്ടാകും. കൃഷിയും കൈത്തൊഴിലും ധാരാളമുള്ള മദ്രാസ് സംസ്ഥാനത്തിൽ

ജനങ്ങൾ തിങ്ങിപ്പാൎക്കുന്നതിലെന്താണത്ഭുതപ്പെടുവാനുള്ളതു്?

അടുത്തകാലത്തെ കാനീഷുമാരി കണക്കുകൊണ്ടു് ഇവിടെ 467 ലക്ഷം ജനങ്ങളുള്ളതായി കണ്ടിരിക്കുന്നു. ഒരു ചതുരശ്രനാഴികയ്ക്കു 329 പേർ വീതമുണ്ടത്രെ. 1000 ജനങ്ങളിൽ 136 പേർ വീതം നഗരങ്ങളിലും ശിഷ്ടം ഗ്രാമങ്ങളിലുമാണു പാൎക്കുന്നതു്.

ഏററവും ജനത്തിരക്കുള്ള പ്രദേശങ്ങൾ പശ്ചിമതീരം, പൂർവ്വതീരം, നദികളുടെ ഡൽററകൾ എന്നിവയാണു്. കാരണമെന്തു്? മദ്ധ്യഭാഗത്തു (ഡക്കാനിൽ) മഴക്കുറവും ചൂടുംകൊണ്ടു ജനങ്ങൾ കുറവാണു്. എങ്കിലും നദീതീരങ്ങൾ ജനത്തിരക്കുള്ളതായിത്തന്നെയിരിക്കുന്നു.

ദക്ഷിണേന്ത്യയുടെ ഭാഗമായ ഈ സംസ്ഥാനത്തിൽ പണ്ടേയ്ക്കുപണ്ടേതന്നെ 'ദ്രാവിഡർ'എന്ന വൎഗ്ഗക്കാരാണു പാൎത്തിരുന്നതു്. ആൎയ്യന്മാർ എന്നൊരു ശ്രേഷ്ഠവൎഗ്ഗക്കാർ ഉത്തരേന്ത്യയിൽ വന്നെത്തുകയും ക്രമേണ തെക്കോട്ടു വ്യാപിക്കുകയും ചെയ്തതായി ചരിത്രകാരന്മാർ പറയുന്നു. ഈ രണ്ടു വർഗ്ഗങ്ങളും കാലാന്തരത്തിൽ കൂടിച്ചേൎന്നു. ഇന്നു് ഈ സംസ്ഥാനത്തിലുള്ളവർ പ്രസ്തുത രണ്ടു വൎഗ്ഗങ്ങളുടെയും സന്താനങ്ങളായിരിപ്പാനെ അധികം വഴികാണുന്നുള്ളു.

മതത്തെ സംബന്ധിച്ചു പറയുന്നതായാൽ ഇവിടെ ഹിന്ദുക്കൾ, മുഹമ്മദീയർ, ക്രിസ്ത്യാനികൾ എന്നിവരാണധികം. അവിടവിടെയായി കുറെ പാർസികളെയും ജൂതന്മാരെയും കാണാം. ഹിന്ദുക്കൾ സംസ്ഥാനത്തിന്റെ എല്ലാഭാഗങ്ങളിലും ധാരാളമുണ്ടു്. ക്രിസ്ത്യാനികളാണു് എണ്ണംകൊണ്ടു പിന്നെ അധികമുള്ളതു്. തിരുനെൽവേലി, മലബാർ മുതലായ ജില്ലകളിലാണു ക്രിസ്ത്യാനിക

ളെ അധികം കാണുന്നതു്. മുഹമ്മദീയരാകട്ടെ മലബാറിലാണ് ഏറെറവും അധികമുള്ളതു്. അവരെ മാപ്പിളമാരെന്നു പറഞ്ഞുവരുന്നു.

ജനങ്ങൾ സംസാരിച്ചുവരുന്ന മുഖ്യഭാഷകൾ തമിഴ്, തെലുങ്ക്, കർണ്ണാടകം, മലയാളം, എന്നിവയാണ്. മദ്രാസിന്നു തെക്കുള്ള ജില്ലകളിൽ മുഖ്യമായ ഭാഷ തമിഴാണ്. വടക്കുള്ള ഗഞ്ചാം, വിശാഖപട്ടണം, ഗോദാവരി എന്നീ ജില്ലകളിൽ തെലുങ്കു സംസാരിച്ചുവരുന്നു. മൈസൂരിലും അടുത്തുള്ള പ്രദേശങ്ങളിലും ജനങ്ങൾ കർണ്ണാടകം സംസാരിക്കുന്നു. മലബാറിലാണു മലയാളം സംസാരിച്ചുവരുന്നതു്. മംഗലാപുരത്തുള്ളവർ 'തുളു' വെന്നൊരു ഭാഷയും, മുഹമ്മദീയർ ഉറുദു ഹിന്ദുസ്ഥാനിയെന്ന ഭാഷകളും സംസാരിച്ചുവരുന്നുണ്ടു്.

ഇങ്ങിനെ ജാതി, മതം, ഭാഷ, എന്നിവകൊണ്ടു് ഓരോ പ്രദേശവും വ്യത്യാസപ്പെട്ടാണു കിടക്കുന്നതു്. ഈ പ്രകാരമുള്ള വ്യത്യാസം വന്നുചേരുവാൻ കാരണമെന്തായിരിക്കും? ഒന്നാമത്തെ കാരണം ഭൂപ്രകൃതിതന്നെയാണ്. മലകളും നദികളും ഓരോപ്രദേശത്തു പാർത്തുവരുന്നവരെ വേർതിരിക്കുന്നു. ശൈഥിരമായ കൂടിക്കഴിച്ചലിന്നുള്ള അസൌകര്യംകൊണ്ടു പ്രത്യേകം ഭാഷ, പ്രത്യേകം ജീവിതരീതി, ആചാരനടപടി മുതലായവയുമുണ്ടായിത്തീന്നു.

മറെറാരു കാരണം ഇന്നു ഈ സംസ്ഥാനത്തിൽ പാക്കുന്നവരുടെയെല്ലാം ജന്മഭൂമി ഇതായിരുന്നില്ലെന്നതാണ്. അന്യനാട്ടുകാർ ഇന്ത്യയെ പലതവണയുമാക്രമിച്ചിട്ടുണ്ടു്. ആക്രമികൾ സ്വദേശത്തേക്കു മടങ്ങിപ്പോകാതെ ഇവിടത്തെ ഫലപുഷ്ടിയും ധനപുഷ്ടിയും കണ്ടു ഇവിടെ വാസമുറപ്പിച്ചു. അതിനാൽ ജനങ്ങളുടെ ഇടയിൽ നാനാജാതികളും, മതങ്ങളും, ഭാഷകളുമുണ്ടായിത്തീന്നു.

ജാതി, മതം, ഭാഷ മുതലായവകൊണ്ടു ഏതൊരു രാജ്യക്കാരാണോ ഒന്നായിത്തീരുന്നതു് ആ രാജ്യത്തിൽ തന്നെയാണു സകലവിധമായ ഐശ്വര്യങ്ങളും അഭിവൃദ്ധിയുമുണ്ടാകുന്നതെന്നുള്ള സംഗതിയിൽ ചില വാസ്തവവും അന്തർഭവിച്ചിട്ടുണ്ടു്.

—*—

# നാലാം ഖണ്ഡം

## സംസ്ഥാന വിഭാഗങ്ങൾ

—*—

### അദ്ധ്യായം 1

---

### എ) ഉത്തരഭാഗത്തുള്ള ജില്ലകൾ

രാജ്യഭരണസൌകര്യത്തിനുവേണ്ടി സംസ്ഥാനത്തെ ജില്ലകളായിത്തിരിച്ചിരിക്കുന്നു. ജില്ലകളെ (1) കടൽ തീരത്തു കിടക്കുന്നവ (2) ഉൾപ്രദേശത്തു കിടക്കുന്നവയെന്നു രണ്ടു പ്രധാന വകുപ്പുകളായിത്തിരിക്കാം. കടൽതീരത്തുള്ളവയെ (എ) പൂർവ്വതീരത്തുള്ളവ (ബി) പശ്ചിമതീരത്തുള്ളവയെന്നിങ്ങിനെ വീണ്ടും വിഭജിക്കാം.

പൂർവ്വതീരത്തു അതായതു ബങ്കാൾഉൾക്കടൽ തീരത്തു 12 ജില്ലകൾ കിടക്കുന്നു. ഇവയിൽ 5 എണ്ണം ഉത്തരഭാഗത്തും ബാക്കി ഏഴെണ്ണം ദക്ഷിണഭാഗത്തുമാണു്. പശ്ചിമതീരത്തു രണ്ടു ജില്ലകളും കൊച്ചി, തിരുവിതാംകൂർ

എന്നീരണ്ടുനാട്ടുരാജ്യങ്ങളുമുണ്ട്. ഉൾപ്രദേശത്തു മൈസൂർ നാട്ടുരാജ്യത്തിന്നു പുറമെമായി പത്തു ജില്ലകളുണ്ട്. ഇവയുടെ ദക്ഷിണഭാഗത്തു മൂന്നു ജില്ലകൾ കൂടി കിടക്കുന്നു. ഇങ്ങിനെ സംസ്ഥാനത്തിൽ ആകെ 27 ജില്ലകളുണ്ട്. അവയുടെ പേരുകളേയും സ്ഥാനങ്ങളേയും ഭൂപടം നോക്കി മനസ്സിലാക്കുക.

1 (എ) പൂവ്തീരത്തു ഉത്തരഭാഗത്തായിക്കിടക്കുന്ന 5 ജില്ലകളാണ് (1) ഗഞ്ചാം (2) വിശാഖപട്ടണം (3) ഗോദാവരി (4) കൃഷ്ണ (5) ഗുണ്ടൂർ എന്നിവ. ഇവയ്ക്കു 'വടക്കൻ സൎക്കാർ' എന്നു പേരുണ്ട്. ഇവയുടെ പശ്ചിമഭാഗം മലംപ്രദേശമാണ്. അതിനാൽ പശ്ചിമഭാഗം ഉയൎന്നും, പൂർവ്വഭാഗം ഉയരം കുറഞ്ഞും, സമുദ്രതീരാ സമനിരപ്പായുമിരിക്കുന്നു.

ഗഞ്ചാം, വിശാഖപട്ടണം, ഗോദാവരി എന്നീ ജില്ലകളിലെ മലംപ്രദേശമാണ് 'ഏജൻസി ട്രാക്ട്സ്.' ഇതിനെ ഭരിപ്പാൻ 'ഏജൻറ്' എന്നൊരു ഉദ്യോഗസ്ഥനെ പ്രത്യേകമായി നിയമിച്ചിരിക്കുന്നു. പൂർവ്വഘട്ടത്തിന്നു ഇവിടെ മലയമല, നിയമഗിരി എന്നെല്ലാം പേർ പറഞ്ഞുവരുന്നു. ഋഷ്യകുല്യ, വംശധാര, നാഗാവലി മുതലായ അനവധി ചെറുനദികൾ കിഴക്കോട്ടൊഴുകുന്നതായി കാണാം. ഗോദാവരി ജില്ലയിൽ കൂടി ഗോദാവരിയും, കൃഷ്ണ ഗുണ്ടൂർ എന്നീ ജില്ലകളിൽ കൂടി കൃഷ്ണാനദിയും ഒഴുകി ശാഖോപശാഖകളായി കടലിൽ ചെന്നുചേരുന്നു.

നദികളിൽ അണകെട്ടുന്നതെന്തിന്? ഗോദാവരിയിൽ ധവളേശ്വരത്തും, കൃഷ്ണയിൽ ബെജവാഡയിലും വലിയ അണകൾ കെട്ടിയിരിക്കുന്നു. പ്രസ്തുത രണ്ടു നദികളുടേയും മുക്കോൺതുരുത്തുകളിലും അസംഖ്യം നീർച്ചാലു

കളും നിമ്മിച്ചിരിക്കുന്നതിനാൽ കൃഷിചെയ്യാൻ വളരെ സൌകയ്യമായ പ്രദേശമാണിതു്.

ഗഞ്ചാം ജില്ലയിലുള്ള ചിൽക്കാതടാകം ഉപ്പുരസമുള്ളതിനാൽ കൃഷിക്കു യാതൊരുപയോഗവുമില്ലാത്തതാണു്. എന്നാൽ കൃഷ്ണജില്ലയിലുള്ള 'കോലയാർ' ശുദ്ധജലതടാകമാണു്. മഴക്കാലത്തു വെള്ളം നിറഞ്ഞു തടാകത്തിന്നു വിസ്താരം കൂടുതലുണ്ടാകുന്നു. ഇവയ്ക്കു പുറമെ കൃഷിക്കു വെള്ളം ശേഖരിപ്പാൻ അസംഖ്യം ഏരികളുമുണ്ടു്.

തുലാവഷമാണു് മഴയെ നൽകുന്നതു്. എന്നാൽ ഇടവത്തിൽ പശ്ചിമതീരത്തു മഴപെയ്യുമ്പോൾ ഗോദാവരി കൃഷ്ണ എന്നീ നദികൾ ജലസമ്പൂണ്ണമായിത്തീരും. ഇതിന്നു കാരണമെന്തു്? സമുദ്രതീരത്തിൽനിന്നു് ഉള്ളിലേക്കു ചെല്ലുംതോറും ഇവിടെ മഴ കുറഞ്ഞുവരുന്നു. ജില്ലകളുടെ പശ്ചിമഭാഗം തന്നിമിത്തം വരൾച്ച കൂടുതലായിത്തന്നെയിരിക്കുന്നു.

നദിതീരങ്ങളും മുക്കോൺതുരുത്തുകളും വളരെ ഫലവത്തുള്ളവയാണു്. ചൂടും മഴയും സമൃദ്ധിയാകയാൽ നെല്ലുതന്നെയാണു ഈ ജില്ലകളിലെ മുഖ്യകൃഷി. മുത്താറി, കമ്പു്, പയറു, മുതലായവയ്ക്കു വെള്ളം അധികമാവശ്യമില്ലായ്കയാൽ പശ്ചിമഭാഗത്താണു് കൃഷിചെയ്യുവരുന്നതു്. ഗോദാവരി, കൃഷ്ണ ഡൽട്ടകളിൽ പുകയിലയും, കരിമ്പും കൃഷിയുണ്ടു്. പരുത്തി ഉൾപ്രദേശങ്ങളിലാണു്. എണ്ണവിത്തുകളിൽ നിലക്കടലയും, ആവണക്കിൻകുരുവുമാണു മുഖ്യവിളവുകൾ. മേച്ചിൽ സ്ഥലങ്ങൾ ധാരാളമുള്ളതിനാൽ ആടുമാടുകളെ വളത്തപ്പെടുന്നുണ്ടു്.

കൈത്തൊഴിൽ—ഭൂരിപക്ഷം ജനങ്ങളും കൃഷിയിൽ ഏപ്പെട്ടിരിക്കുന്നു. പലേ നഗരങ്ങളിലും പരുത്തികൊണ്ടു വസ്ത്രം ഉണ്ടാക്കിവരുന്നു. കരിമ്പിൽനിന്നു പഞ്ച

സാരയും ഉണ്ടാക്കിവരുന്നു. ഗഞ്ചാമിൽ പട്ടുനെയ്ത്തും, കൃഷ്ണാ ഗുണ്ടൂർജില്ലകളിൽ നെല്ലുകുത്തും, വിശാഖപട്ടണത്തിൽ ദന്തം, ചന്ദനം മുതലായവകൊണ്ടുള്ള വിചിത്രവേലകളും ചെയ്തുവരുന്നു. പണ്ടു് ഇവിടെ നീലമരിയിൽനിന്നു നീലമെടുത്തിരുന്നുവെങ്കിലും ഇപ്പോൾ അതിന്നത്ര പ്രാധാന്യമില്ലാതായിരിക്കുന്നു.

തെലുങ്കാണു ജനങ്ങളുടെ ഭാഷ. ഈ പ്രദേശത്തിനാണു് ആന്ധ്രദേശമെന്നു പറഞ്ഞുവരുന്നതു്. ഗഞ്ചാം ജില്ലയുടെ ഉത്തരഭാഗത്തു വസിക്കുന്നവർ ഉറിയഭാഷ സംസാരിക്കുന്നു.

## മുഖ്യനഗരങ്ങൾ

എ. ഗഞ്ചാം. (1) ബ്രഹ്മപുരം. ഗഞ്ചാംജില്ലയുടെ തലസ്ഥാനവും വലിയ നഗരവുമായ ഇതു രുഷ്യകുല്യനദീമുഖത്തു സ്ഥിതിചെയ്യുന്നു. (2) ഗോപാലപുരം, കലിംഗപട്ടണം എന്നിവ രണ്ടും തുറമുഖങ്ങളാണെങ്കിലും കപ്പലുകൾക്കു കരയ്ക്കടുപ്പാൻ സാദ്ധ്യമല്ല. വംശധാരാനദീമുഖത്താണു കലിംഗപട്ടണം സ്ഥിതിചെയ്യുന്നതു്. ഇതു ഈ ജില്ലയിലെ മുഖ്യകച്ചവടസ്ഥലവുമാണു്. (3) ആസ്കനഗരം. രുഷ്യകുല്യനദീതീരത്തു സ്ഥിതിചെയ്യുന്നു. ഇവിടെ പഞ്ചസാരയുണ്ടാക്കുന്ന യന്ത്രശാലയുണ്ടു്. (4) ശ്രീക്കാക്കോളം. കടൽതീരത്തുകിടക്കുന്ന ഈ നഗരം പണ്ടു പരുത്തിവ്യവസായത്തിനു കീർത്തിപ്പെട്ടിരുന്നു.

ബി. വിശാഖപട്ടണം. (1) വിശാഖപട്ടണമാണു ജില്ലയിലെ മുഖ്യനഗരം. അടുത്തകാലത്തു വളരെ പണം ചെലവുചെയ്തു് ഇതിനെ ഒന്നാംതരം തുറമുഖമാക്കിത്തീർത്തിരിക്കുന്നു. മദ്രാസിന്നു വടക്കു് ഇത്ര നല്ല തുറമുഖം

സംസ്ഥാനത്തിൽ വേറെയില്ല. എണ്ണവിത്തുകളാണു മുഖ്യകയററുമതി. (2) സിംഹാചലം ഒരു മഹാവിഷ്ണുക്ഷേത്രത്തിന്നു ശ്രുതിപ്പെട്ടിരിക്കുന്നു. (3) വിജയനഗരം, ബോബ്ബിലി, ജയപുരം ഇൗ മൂന്നു നഗരങ്ങളും അതാതു പേരുള്ള സമിണ്ടാറികളിലെ മുഖ്യനഗരങ്ങളാണ്. (4.) ബിംലീപട്ടണം. വിശാഖപട്ടണത്തിന്നു വടക്കായിക്കിടക്കുന്ന ഇൗ തുറമുഖം ക്രമത്തിൽ ക്ഷയിച്ചുവരുന്നു.

സി. ഗോദാവരി. (1) 'കോക്കനദ', ജില്ലയിലെ മുഖ്യനഗരവും ഒരു തുറമുഖവുമാണ്. ഇവിടെനിന്നു പരുത്തി വളരെ കയററി അയയ്ക്കപ്പെടുന്നുണ്ട്. (2) സമൽക്കോട്ട നഗരത്തിൽ പഞ്ചസാര വളരെയുണ്ടാക്കപ്പെടുന്നു. (3) രാജമഹേന്ദ്രി, ഗോദാവരിനദിയിന്മേൽ സ്ഥിതിചെയ്യുന്നു. ഇവിടെ ഒന്നാംഗ്രേഡ് കോളേജുണ്ട്.

ഡി. കൃഷ്ണ. (1) മച്ചിലിപട്ടണമാണു മുഖ്യനഗരം. ഇതൊരു തുറമുഖവുമാണ്. പരുത്തി, രോമം എന്നിവ ഇവിടെ നെയ്തുവരുന്നു. (2) എല്ലൂർ. കമ്പിളിവ്യവസായത്തിന്നു ശ്രുതിപ്പെട്ട നഗരമാണ്. (3) ബജവാഡ. ഇവിടെ കൃഷ്ണാനദിമേൽ ഒരു അണകെട്ടിയിരിക്കുന്നു. ബജവാഡയെ ഉൾനാട്ടിലെ വ്യാപാരകേന്ദ്രമായി കണക്കാക്കാം. മദ്രാസ്—കൽക്കത്ത തീവണ്ടിപ്പാത ഇൗ നഗരത്തിൽക്കൂടിയാണു പോകുന്നത്. മച്ചിലിപട്ടണം, ഗുണ്ടക്കൽ, ഹൈദരബാദ് എന്നിവിടങ്ങളിൽനിന്നുള്ള പാതകൾ ഇവിടെ ചേരുന്നതിനാൽ ഇതു് ഒരു വലിയ ജംക്‌ഷനായിത്തീൎന്നിരിക്കുന്നു.

ഇ. ഗുണ്ടൂർ. (1) ഗുണ്ടൂരാണു തലസ്ഥാനനഗരം. പരുത്തിക്കച്ചവടവും വ്യവസായവും ഇവിടെ പ്രബലമായി നടന്നുവരുന്നു. (2) ഓങ്കോൾ. ഇവിടെ ഒരു വലിയ കന്നുകാലിച്ചന്ത നടത്തിവരുന്നുണ്ട്. പരുത്തി

സമൃദ്ധിയായി വളരുന്ന ജില്ലയാകയാൽ മിക്ക നഗരങ്ങളിലും പരുത്തിവ്യവസായം നടക്കുന്നുണ്ട്.

---

അദ്ധ്യായം 2

---

## പൂർവ്വതീരത്തുള്ള ജില്ലകൾ

(തുടച്ച്)

ഗഞ്ചാം, വിശാഖപട്ടണം, ഗോദാവരി, കൃഷ്ണ, ഗുണ്ടൂർ, എന്നീ ജില്ലകൾക്കു വടക്കൻസർക്കാർ എന്നു പേർ പറഞ്ഞുവല്ലൊ. ഗുണ്ടൂരിന്നു തെക്കു കന്യാകുമാരിവരെ പൂർവ്വതീരത്തു് 7 ജില്ലകളാണുള്ളതു്. അവയിൽ നെല്ലൂർ, മദ്രാസ്, ചിങ്കൽപ്പേട്ട, തെക്കനാർക്കാട്ട് എന്നിവയ്ക്കു വടക്കൻകരനാടകമെന്നും, തഞ്ചാവൂർ, രാമനാഥം, തിരുനെൽവേലി എന്നിവയ്ക്കു തെക്കൻകരനാടകമെന്നും പേർ പറഞ്ഞുവരുന്നു.

<u>വടക്കൻകരനാടകം.</u> ഇതിലുൾപ്പെട്ട നാലു ജില്ലകളുടെയും പശ്ചിമഭാഗം മലപ്രദേശമാണെങ്കിലും മലകൾക്കും കടലിന്നും ഇടയിലുള്ള ഭൂമിക്കു വീതി കൂടുതലുണ്ട്. തെക്കോട്ടു ചെല്ലുന്തോറും പൂർവ്വഘട്ടം പടിഞ്ഞാട്ടു തള്ളിപ്പോകുന്നതിനാലാണ് ഇങ്ങിനെ സംഭവിക്കുന്നതു്. വടക്കൻകരനാടകം മിക്കവാറും സമഭൂമിയാണ്.

നെല്ലൂർജില്ലയിലെ വലിക്കൊണ്ടയാണു പ്രധാനമായ മല. ഇതിൻെറ ശിഖരമാണ് ഉദയഗിരി. മററു

ജില്ലകളിൽ പറയത്തക്ക മലകളൊന്നുമില്ല. തെക്കനാക്കാടിൻെറ പശ്ചിമഭാഗത്തും ചില കുന്നുകളുണ്ട്.

വടക്കൻപെന്നാർ നെല്ലൂർജില്ലയെ മിക്കവാറും രണ്ടു സമഭാഗങ്ങളാക്കുന്നു. പാലാർ, ക്രൂവം, അടയാർ എന്നീ ചെറുപുഴകൾ ചെങ്കൽപേട്ടയിൽക്കൂടി ഒഴുകി ബങ്കാൾ ഉൾക്കടലിൽ ചെന്നുചേരുന്നു. തെക്കനാക്കാടിൻെറ മദ്ധ്യത്തിൽക്കൂടി തെക്കൻപെന്നാറും, തെക്കെ അതിരായി വെള്ളാറും ഒഴുകിപ്പോകുന്നു.

മഴ അധികം ലഭിക്കാത്ത ജില്ലകളാണിവ. തുലാത്തിൽ അല്പം മഴയുണ്ടാകുന്നു. മിക്കനദികളും വേനൽക്കാലത്തു വററുന്നതിനാൽ ഏരികളുടെ സഹായംകൊണ്ടാണു കൃഷിനടത്തുന്നതു്. നദികളിൽ അവിടവിടെയായി ചിറകളുമുണ്ടു്.

വരൾച്ചയുള്ള പ്രദേശമാകയാൽ നദികളുടെ ഡൽററകളിലും നദീതീരങ്ങളിലും ഏരികളുടെ സമീപത്തും മാത്രമാണു നെൽകൃഷിചെയ്തുവരുന്നതു്. വെള്ളം അധികമാവശ്യമില്ലാത്ത കമ്പു്, നിലക്കടല, എള്ളു, മുത്താറി മുതലായവയാണു മുഖ്യമായ കൃഷി, തെക്കനാക്കാട്ടിൽ മിക്കസ്ഥലത്തും കരിമ്പു്, നിലക്കടല, എള്ളു എന്നിവയാണു കൃഷി. നെൽകൃഷി സമൃദ്ധിയായി നെല്ലൂരിലാകയാലായിരിക്കാം ആ ജില്ലയ്ക്കു 'നെല്ലൂർ' എന്ന പേർ സിദ്ധിച്ചതു്.

ഗതാഗതത്തിന്നു മദ്രാസ്—കൽക്കത്ത പാതയും, മദ്രാസ് രാമേശ്വരം പാതയുമുണ്ടു്. നെല്ലൂർജില്ലയിലെ ഗൂഡൂർ ജംക്ഷനിൽനിന്നു ചിററൂർ ജില്ലയിലേക്കു ഒരു പാതയുണ്ടു്. ഇതിന്നുപുറമെ മദ്രാസിൽനിന്നു ഗുണ്ടൂർവരെ 200 നാഴികയും, തെക്കോട്ടു തെക്കനാക്കാടുവരെ 66 നാഴികയും നീണ്ടുകിടക്കുന്ന 'ബക്കിംഗ്ഹാം തോടു'

ചുരുങ്ങിയ ചെലവിന്മേൽ കച്ചവടച്ചരക്കുകൾ കൊണ്ടു പോകുവാൻ വളരെ സൌകൎയ്യമുള്ളതാണു്.

ചെങ്കൽപേട്ടയിലും അതിന്നു തെക്കുള്ള ജില്ലകളിലും മുഖ്യഭാഷ തമിഴാണു്. തെലുങ്കു സംസാരിക്കുന്നവരും ഇല്ലെന്നില്ല.

കൈത്തൊഴിൽ—കൃഷിക്കുപുറമെ കാലിവളൎത്തലാണു നെല്ലൂർജില്ലയിലുള്ളവരുടെ ഒരു പ്രധാനജോലി. വെങ്കിടഗിരിയിൽ കസവുവേലകൾ നടത്തിവരുന്നുണ്ടു്. നാലുജില്ലകളിലും പരുത്തിവ്യവസായശാലകളുമുണ്ടു്. മദ്രാസിൽതന്നെ 8 മില്ലുകൾ വേലചെയ്യുന്നു. തെക്കനാൎക്കാട്ടിൽ 'നെല്ലികുപ്പാ' എന്ന സ്ഥലത്തു ശക്കരയുണ്ടാക്കിവരുന്നു. ചെങ്കൽപ്പേട്ടജില്ലയിലെ മനോഹരമായ കാഞ്ചീനഗരത്തിൽ പട്ടുവസ്ത്രങ്ങൾ ഉണ്ടാക്കിവരുന്നു. ഇങ്ങിനെ കാലിവളൎത്തൽ, പരുത്തിയും പട്ടും നെയ്ത്തു, കസവുവേലകൾ, ശക്കരയുണ്ടാക്കൽ മുതലായ ജോലികൾ ചെയ്തു ജനങ്ങൾ ഉപജീവിച്ചുവരുന്നു.

## മുഖ്യനഗരങ്ങൾ

(എ) നെല്ലൂർ. ഈ ജില്ലയിലെ തലസ്ഥാനമാണു്. വെങ്കിടഗിരിയും ഉദയഗിരിയും ചരിത്രപ്രസിദ്ധിയുള്ള നഗരങ്ങളാണു്.

(ബി) മദ്രാസ്. സംസ്ഥാനത്തിന്റെതലസ്ഥാനമായ മദ്രാസിന്നു 9 നാഴിക നീളവും 4 നാഴികവീതിയുമുള്ളതിനാൽ ഇതിനെ ഒരു പ്രത്യേകം ജില്ലയായിത്തന്നെ കണക്കാക്കിവരുന്നു. നാൾക്കുനാൾ ഈ നഗരം വ്യാപിച്ചുവരുന്നു. മദ്രാസ് ഗവൎണ്ണരുടെ ആഫീസും, ഭരണവകുപ്പുകളിലെ എല്ലാ മുഖ്യ ആഫീസുകളും ഇവിടെയാണു സ്ഥി

തിചെയ്യുന്നതു്. ഇന്ത്യയിലെ ഒന്നാംതരം തുറമുഖങ്ങളിലൊന്നായ മദ്രാസ് പൂർവ്വതീരത്തുള്ള കച്ചവടകേന്ദ്രമാണു്. ഒരു സർവ്വകലാശാലയും നാനാതരത്തിലുള്ള ഉയൎന്നതരം വിദ്യാഭ്യാസത്തിന്നുവേണ്ടതായ അനവധി കോളേജുകളും ഇവിടെ സ്ഥാപിച്ചിരിക്കുന്നു. കൽക്കത്ത, മംഗലാപുരം, രാമേശ്വരം, ബോംബെ മുതലായസ്ഥലങ്ങളിലേക്കുള്ള തീവണ്ടിപ്പാതകൾ ഇവിടെ ചേരുന്നതിനാൽ ഇതു ഒരു വലിയ തീവണ്ടി ജംക്ഷനായിത്തീൎന്നിരിക്കുന്നു. ഇതിന്നുംപുറമെ മദ്രാസ് ചരിത്രപ്രസിദ്ധിയുള്ള ഒരു നഗരവുമാണു്. ചുരുക്കിപ്പറയുന്നതായാൽ പണ്ടു് ഇംഗ്ലീഷുകച്ചവടക്കാർ ചന്ദ്രഗിരിരാജാവിൽനിന്നു വിലയ്ക്കുവാങ്ങുമ്പോൾ മീൻപിടിക്കുന്ന ഒരു ചെറിയഗ്രാമമായിരുന്ന മദ്രാസ് ഇന്നു സംസ്ഥാനത്തിൽവെച്ചു് എല്ലാംകൊണ്ടും ഒന്നാമത്തെ നഗരമായിത്തീൎന്നിരിക്കുന്നു.

(സി) ചെങ്കൽപേട്ട (1) കാഞ്ചീപുരമാണു മുഖ്യനഗരം. ഇന്ത്യയിലുള്ള നഗരങ്ങളിൽവെച്ചു് ഏററവും മനോഹരമായ നഗരമാണത്രെ ഇതു. 'നഗരേഷുകാഞ്ചി' എന്നു പറയാറുണ്ടല്ലൊ. ഹിന്ദുക്കളുടെ ഒരു പുണ്യസ്ഥലമാണു്. പട്ടുവസ്ത്രങ്ങൾക്കു ശ്രുതിപ്പെട്ടതുമാണു്. (2) സൈദാപ്പേട്ട—ജില്ലയുടെ തലസ്ഥാനമാണു്. (3) മഹാബലിപുരം-ഈ നഗരത്തിൽ വിശേഷമായ ഒരു ക്ഷേത്രമുണ്ടു്. പണ്ടു ഈ നഗരം ഒരു നല്ല തുറമുഖമായിരുന്നു. കാലാന്തരത്തിൽ മണ്ണടിഞ്ഞു കപ്പലുകൾക്കടുപ്പാൻ വഹിയാതായി.

(ഡി) തെക്കനാർക്കാട്ടു് (1) കടലൂർ. തലസ്ഥാനവും ഒരു തുറമുഖവുമാണു്. രണ്ടു നദികളുടെ സംഗമസ്ഥലത്താണിതിൻെറ സ്ഥാനം. നിലക്കടല ഒട്ടധികം കയററുമതിചെയ്യപ്പെടുന്നു. (2) ചിദംബരം. ഒരു മഹാക്ഷേ



കാഞ്ചീപുരം ക്ഷേത്രം.

ത്തിന്നു ശ്രുതിപ്പെട്ടിരിക്കുന്നു. ഇവിടത്തെ നടരാജക്ഷേത്രത്തിലാണു 'നന്തനാർ' എന്ന ഭക്തൻ സായൂജ്യംപ്രാപിച്ചതെന്നൊരു ഐതിഹ്യമുണ്ട്. ഇവിടെ 'അണ്ണാമല സർവ്വകലാശാല'അടുത്തകാലത്താണു സ്ഥാപിതമായത്. (3) പോർട്ടനോവൊ. ഒരു വലിയ കച്ചവടസ്ഥലമാണ്. (4) പുതുശ്ശേരി. പരന്ത്രീസുകാർക്കു ഇന്ത്യയിലുള്ള സ്ഥലങ്ങളിൽവെച്ചു ഏററവും മുഖ്യമായതാണ്. ഇവിടെയാണു പരന്ത്രീസ്ഗവർണ്ണർ വസിക്കുന്നതു്. ഇതൊരു തുറമുഖവുമാണ്.

ഈ ജില്ലയിലെ തുറമുഖങ്ങളിൽനിന്നെല്ലാം നിലക്കടല ധാരാളം കയററുമതിചെയ്യുന്നതെന്തുകൊണ്ട്?

---

അദ്ധ്യായം 3

---

## തെക്കൻകരനാടകം

തഞ്ചാവൂർ, രാമനാഥം,തിരുനെൽവേലി എന്നമൂന്നു ജില്ലകളാണു തെക്കൻകരനാടകം. ഈ പ്രദേശം മൈതാനഭൂമിയാണ്. രാമനാഥം, തിരുനെൽവേലിയെന്ന രണ്ടു ജില്ലകളുടെയും പടിഞ്ഞാറെ അതൃത്തിയിൽ തിരുവിതാംകൂർ മലകൾ കിടക്കുന്നു.

തഞ്ചാവൂർ ജില്ല കാവേരിയുടെ മുക്കോൺ തുരുത്താണ്. കാവേരി ഇവിടെ ശാഖോപശാഖകളായിത്തിരിഞ്ഞു ജില്ലയെ നനയ്ക്കുന്നു. പ്രധാനശാഖകൾ 'കൊള്ളടവും', കാവേരിയുംതന്നെ. ഭൂമിയുടെ വിതാനവും, പശിമയും, കൃഷിക്കുള്ള സൌകൎയ്യവുംകൊണ്ടായിരിക്കണം ഈ

ജില്ലയെ പണ്ട 'ദക്ഷിണേന്ത്യയിലെ ഉദ്യാന'മെന്നു പറഞ്ഞിരുന്നതു്. രാമനാഥം ജില്ലയിൽക്കൂടി വൈഗൈ കിഴക്കോട്ടൊഴുകുന്നു. വേനൽക്കാലത്തു നദിയിൽ വെള്ളം കുറവാണു്. താമ്രവർണ്ണി തിരുവിതാംകൂർ മലകളിൽനിന്നുത്ഭവിച്ചു തെക്കുകിഴക്കായി തിരുനെൽവേലിയിൽക്കൂടി ഒഴുകിയശേഷം, സിലോണിന്നും ഇന്ത്യക്കും ഇടയിലുള്ള മന്നാർ ഉൾക്കടലിൽ പ്രവേശിക്കുന്നു. ഈ നദിയിൽ കുത്താലം, പാപനാശം എന്നീ സ്ഥലങ്ങളിൽ വെള്ളച്ചാട്ടങ്ങളുണ്ടു്. വെള്ളം കുറവാണെങ്കിലും കൃഷിക്കു വളരെ അനുകൂലമായ നദിയാണു താമ്രവർണ്ണി.

പ്രസ്തുത ജില്ലകളിൽ തുലാവർഷമാണു ലഭിക്കുന്നതു്. കടൽക്കരയിൽനിന്നു് ഉള്ളിലേക്കു ചെല്ലുംതോറും മഴ കുറവാണു്. പശ്ചിമതീരത്തിൽ ഇടവമാസത്തിൽ മഴപെയ്യുമ്പോൾ നദികളിൽ വെള്ളം നിറയുന്നു. സമുദ്രതീരത്തിൽ വാസം സുഖമാണു്. ഉൾപ്രദേശങ്ങൾ വരൾച്ച കൂടിയിരിക്കുന്നു. കാരണമെന്തു്?

മൂന്നു ജില്ലകളിലും നെല്ലുതന്നെയാണു മുഖ്യവിളവെങ്കിലും തഞ്ചാവൂരിലാണു് ഏററവും അധികം വിളയുന്നതു്. ഉൾപ്രദേശങ്ങളിൽ മുത്താറി, തുവര, വരകു് മുതലായവ കൃഷിചെയ്യപ്പെടുന്നു. എന്തെന്നാൽ അവ കൃഷിചെയ്യാൻ നെല്ലിനെപ്പോലെ വെള്ളം ആവശ്യമില്ല. വൈഗൈതീരത്തിൽപരുത്തിക്കൃഷിയുണ്ടു്. തിരുനെൽവേലിയുടെ ഉത്തരഭാഗത്തു പരുത്തിക്കു പററിയ കറുത്ത മണ്ണു കണ്ടുവരുകയാൽ പരുത്തി സുലഭമായി കൃഷിചെയ്തുവരുന്നുണ്ടു്. ദക്ഷിണഭാഗം കരിമ്പനക്കാടാണു്. മലംപ്രദേശങ്ങളിൽ വിലപിടിച്ച മരങ്ങൾ വളരുന്നു.

കൈത്തൊഴിലുകൾ മുഖ്യമായവ, തഞ്ചാവൂരിൽ പട്ടുചേലകളും പിച്ചളപ്പാത്രങ്ങളുമുണ്ടാക്കുകയും, തിരുനെൽ

വേലിയിൽ പരുത്തി നെയ്ത്തും, പുൽപായയുണ്ടാക്കുകയുമാകുന്നു. മന്നാർ ഉൾക്കടൽത്തീരത്തിൽ മുത്തുച്ചിപ്പി മുങ്ങിയെടുക്കുന്നുണ്ടു്.

നാഗപട്ടണവും, തൂത്തുക്കുടിയും തുറമുഖങ്ങളാണു്. നാഗപട്ടണത്തിൽനിന്നു മലയാസ്റ്റേററ്സിലേക്കു വളരെ ജനങ്ങൾ കപ്പൽകയറിപ്പോകുന്നു. തൂത്തുക്കുടിയും സിലോണുമായി വലിയ കച്ചവടം നടന്നുവരുന്നുണ്ടു്. പ്രസ്തുത ജില്ലകളിലെ ഉൽപ്പന്നങ്ങൾ കയററുമതിചെയ്തുവരുന്നതു തൂത്തുക്കുടിയിൽനിന്നാണു്. രാമനാഥം ജില്ലയിൽക്കൂടിയാണു രാമേശ്വരത്തേക്കു പോകേണ്ടതു്. ഇന്ത്യയുടെ നാനാഭാഗങ്ങളിൽനിന്നും തീൎത്ഥയാത്രക്കാർ രാമേശ്വരത്തേക്കു് എപ്പോഴും വന്നുകൊണ്ടിരിക്കുന്നു.

## മുഖ്യപട്ടണങ്ങൾ

(എ) <u>തഞ്ചാവൂർ.</u> 1. ഈ ജില്ലയിലെ മുഖ്യനഗരം തഞ്ചാവൂർതന്നെ. ചരിത്രപ്രസിദ്ധമായ ഈ നഗരം ചോളരാജാക്കന്മാരുടെ തലസ്ഥാനമായിരുന്നു. ഇവിടെയുള്ള ക്ഷേത്രത്തിലെ കൊത്തുവേലകൾ വളരെ സ്തുത്യൎഹമായിട്ടുള്ളവതന്നെ. നഗരത്തിൽ പട്ടുചേലകളും, ചെമ്പു്, പിച്ചള മുതലായവകൊണ്ടു പാത്രങ്ങളും നിൎമ്മിച്ചുവരുന്നു. 2. കുംഭകോണം കാവേരിതീരത്താണു സ്ഥിതിചെയ്യുന്നതു്. ഇതൊരു പുണ്യസ്ഥലമാണു്. ഇവിടെ 12 വൎഷം കൂടുമ്പോൾ മാമാങ്കം (മഹാമകം) എന്നൊരു ഉത്സവം നടത്തപ്പെടുന്നു. 3. നാഗപട്ടണം ജില്ലയിലെ തുറമുഖമാകുന്നു. അരിയും നെല്ലും വളരെ കയററി അയയ്ക്കപ്പെടുന്നു. 4. മായാപുരം, തിരുവാരൂർ മുതലായ നഗരങ്ങൾ പുണ്യസ്ഥലങ്ങളാണു്. 5. നാഗൂർ. നാഗപ

ട്ടണത്തിന്നു വടക്കാണ്.. ഇവിടെയുള്ള പള്ളിയിൽ ഹിന്ദുക്കളും മുഹമ്മദീയരും ദർശനത്തിന്നു പോകാറുണ്ട്.

(ബി) രാമനാഥം ജില്ല. 1. 'രാമനാഥപുര'മാണു മുഖ്യനഗരം. ഇവിടത്തെ ജമിന്താൎക്കു സേതുപതിരാജാവെന്നു സ്ഥാനപ്പേരുണ്ട്. സേതുസ്നാനത്തിന്നു പോകുന്ന തീൎത്ഥയാത്രക്കാർ ഈ ജമിന്താറിയിൽക്കൂടി വേണം രാമേശ്വരത്തേക്കു കടന്നുപോകുവാൻ. യാത്രക്കാൎക്കുവേണ്ടി ഇവിടെ അനവധി സത്രങ്ങൾ നിൎമ്മിച്ചിട്ടുണ്ട്. 2. ദേവക്കോട്ടനഗരം ജില്ലയുടെ വടക്കുകിഴക്കായിക്കിടക്കുന്നു. നാട്ടുകോട്ടച്ചെട്ടികളുടെ വലിയ സങ്കേതമാണീനഗരം. ഇവർ വലിയ വ്യാപാരികളും ധൎമ്മിഷ്ഠന്മാരുമാണ്. തീൎത്ഥയാത്രക്കാരുടെ സൌകൎയ്യത്തിന്നായി വളരെ പണം ചെലവുചെയ്തു് അവർ അസംഖ്യം സത്രങ്ങൾ നടത്തിവരുന്നുണ്ട്.

(സി) തിരുനെൽവേലി ജില്ല. 1. താമ്രവൎണ്ണിയുടെ ഇരുകരയിലുമായി സ്ഥിതിചെയ്യുന്ന തിരുനെൽവേലി, പാളയംകോട്ട എന്നീ നഗരങ്ങളെ ഒരു പാലംകൊണ്ടു യോജിപ്പിച്ചിരിക്കുന്നു. 2. തൂത്തുക്കുടി മുഖ്യതുറമുഖമാണ്. സിംഹലാണ്ടായി വ്യാപാരം നടത്തിവരുന്നു. 3. തെങ്കാശി, കുത്താലം, പാപനാശം എന്നീ നഗരങ്ങൾ പുണ്യസ്ഥലങ്ങളാണ്. കുത്താലത്തിൽനിന്നു തിരുവിതാംകൂർ മലകളെക്കടന്നു തിരുവിതാംകൂറിലുള്ള കൊല്ലംനഗരത്തിലേക്കു് ഒരു തീവണ്ടിപ്പാതയുണ്ട്. കന്യാകുമാരിമുനമ്പു ജില്ലയുടെ ദക്ഷിണാഗ്രമാണ്. ഇവിടെയും ഒരു മഹാക്ഷേത്രമുണ്ട്.

## അദ്ധ്യായം 4

### ബി പശ്ചിമതീരത്തുള്ള ജില്ലകൾ

ബ്രിട്ടീഷ് മലബാർ, തെക്കൻ കരനാടകം എന്ന രണ്ടു ജില്ലകളാണു പശ്ചിമതീരത്തുള്ളവ. പശ്ചിമഘട്ടത്തിന്നും അറബിക്കടലിന്നും ഇടയിൽ അവ തെക്കുവടക്കായിക്കിടക്കുന്നു. ഈ ജില്ലകൾക്കു വീതി കുറവായിരിപ്പാൻ കാരണമെന്തു്?

ഭൂമിയുടെ ചരിവു പടിഞ്ഞാട്ടാണു്. ജില്ലകളുടെ പൂർവ്വഭാഗം മലമ്പ്രദേശവും, പശ്ചിമഭാഗം മണൽപ്രദേശവും, മദ്ധ്യം മൈതാനവുമാണു്. കരനാടകത്തിൽ നിന്നു പശ്ചിമഘട്ടത്തിൽക്കൂടി മൈസൂരിലേക്കു കടപ്പാൻ ഒരു മാർഗ്ഗമുണ്ടു്. അതുപോലെതന്നെ മലയാളംജില്ലയുടെ തെക്കുകിഴക്കായി പാലക്കാട്ടു ചുരവും, കിടക്കുന്നു. പ്രസ്തുത ചുരങ്ങളാണു പശ്ചിമതീരത്തുനിന്നു ഡക്കാനിലേക്കുള്ള പ്രവേശമാർഗ്ഗങ്ങൾ.

അസംഖ്യം ചെറുനദികൾ പടിഞ്ഞാട്ടു് അറബിക്കടലിലേക്കൊഴുകുന്നതായിക്കാണാം. അവയിൽ പ്രധാനമായവ (1) ആനമലയിൽ നിന്നുത്ഭവിച്ചു പാലക്കാട്ടു ചുരത്തിൽക്കൂടി പൊന്നാനിക്കു സമീപം കടലിൽ ചേരുന്ന ഭാരതപ്പുഴ. (2) കരനാടകത്തിൽക്കൂടി പടിഞ്ഞാട്ടൊഴുകുന്ന നേത്രാവതി എന്നിവയാണു്. നദികൾ നീളം കുറഞ്ഞിരിപ്പാൻ കാരണമെന്തു്?

ഇടവം മുതൽ തുലാംവരെ ഈ ജില്ലകളിൽ മഴയുണ്ടു്. പശ്ചിമഘട്ടത്തിന്റെ സ്ഥാനവിശേഷമാണിതിനു കാരണം. പൂർവ്വതീരത്തൊരിടത്തും ഇവിടത്തെപ്പോ

ലെ മഴ ലഭിക്കുന്നില്ല. കടൽകാററുമൂലം വേനൽക്കാലത്തു ചൂടിന്നല്പം ശമനമുണ്ട്.

മദ്ധ്യഭാഗത്തുള്ള മൈതാനഭൂമിയിലാണു നെൽകൃഷി ചെയ്തുവരുന്നതു്. മഴയെ ആശ്രയിച്ചാണു് ഇവിടെയുള്ള കൃഷി. സമുദ്രതീരത്തിൽ തെങ്ങു ധാരാളം വളരുന്നുണ്ട്. മലയാളം ജില്ലയിൽ ഉൾപ്പെട്ടതാണു് അറബിക്കടലിൽ കിടക്കുന്ന ലക്ഷദ്വീപു്. ഇവിടെയും തെങ്ങാണു കൃഷി. മദ്ധ്യമൈതാനത്തിൽ എണ്ണമില്ലാതെ കവുങ്ങിൻതോട്ടങ്ങളുമുണ്ട്. മലകളിൽ കാപ്പി, കുരുമുളക്, ഇഞ്ചി മുതലായവ കൃഷിചെയ്തുവരുന്നു. മരങ്ങളും കാട്ടുകളിൽ സുലഭമാണു്. വയനാട്ടിലും ആനമലയിലുമുള്ള കാപ്പിത്തോട്ടങ്ങളെപ്പററി നിങ്ങൾ കേട്ടിരിപ്പാൻ ഇടയുണ്ട്.

കൈത്തൊഴിൽ മുഖ്യമായവ നെയ്ത്തു്, ഓട്ടുണ്ടാക്കൽ, മരമറുക്കൽ, കൊപ്രയാട്ടൽ, ചകിരിപിരിക്കൽ മുതലായവയാണു്. സമുദ്രതീരങ്ങളിൽ പാക്കുന്നവർ കടലിൽനിന്നു മീൻപിടിച്ചു ഉപ്പിട്ടുണക്കി കയററി അയയ്ക്കുന്നുണ്ട്.

മദ്രാസിൽനിന്നു മംഗലാപുരത്തേക്കുള്ള തീവണ്ടിയാണു മുഖ്യമായ ഗതാഗതമാർഗ്ഗം. പുഴകൾ ഗതാഗതത്തിന്നുതകുന്നവയല്ലെങ്കിലും മലയിൽനിന്നു മരമിറക്കിക്കൊണ്ടുവരുവാൻ വളരെ സൌകൎയ്യമുള്ളവയാണു്. കായലുകളിൽക്കൂടിയും ചരക്കുകൾ കൊണ്ടുപോകാം.

മലയാളം ജില്ലയിൽ മലയാളവും, കരനാടകജില്ലയിൽ കരനാടകഭാഷയും സംസാരിച്ചുവരുന്നു. ഹിന്തുക്കളാണു് ഭൂരിപക്ഷം ജനങ്ങൾ. പിന്നെ എണ്ണംകൊണ്ടു മുഹമ്മദീയരാണു്. അവക്കു മാപ്പിളമാർ എന്നു പറഞ്ഞുവരുന്നു. ക്രിസ്ത്യാനികളും ഉണ്ട്. സംസ്ഥാനത്തിൻെറ ഇതരഭാഗങ്ങളിൽനിന്നു മലകളാൽ വേർതിരിക്കപ്പെട്ട

കിടക്കുന്നതിനാലായിരിക്കണം മലബാറിലെ ആചാരനടവടികൾ മററു പ്രദേശത്തുള്ളതിൽനിന്നു വളരെ വ്യത്യാസപ്പെട്ടിരിക്കുന്നത്.

കോഴിക്കോട്, തലശ്ശേരി, കണ്ണൂർ, മംഗലാപുരം മുതലായ തുറമുഖങ്ങൾ വഴിക്ക് ഇന്ത്യയുടെ ഇതര ഭാഗങ്ങളായിട്ടും വിദേശരാജ്യങ്ങളായിട്ടും കച്ചവടം നടന്നുവരുന്നു. നെല്ല്, കൊപ്ര, കയറ്, അടയ്ക്ക, കാപ്പി, കുരുമുളക്, മരം, മുതലായവയാണു പ്രധാനകയററുമതികൾ.

## മുഖ്യനഗരങ്ങൾ

മലയാളം ജില്ല. (1) കോഴിക്കോട്. മുഖ്യ നഗരവും ഒരു തുറമുഖവുമാണ്. പണ്ട നാടുവാണിരുന്ന സാമൂതിരിയുടെ മുഖ്യനഗരമായിരുന്നു കോഴിക്കോട്. ഇവിടെയാണ് യൂറോപ്യൻ കച്ചവടക്കാർ ഒന്നാമതായി കപ്പലിറങ്ങിയത്. പടിഞ്ഞാറെ തീരത്തു വളരെ കച്ചവടം നടക്കുന്ന നഗരവുമാണ്. നെല്ല്, കൊപ്ര കുരുമുളകു മുതലായവ കയററുമതി ചെയ്യപ്പെടുന്നു. (2) തലശ്ശേരി. കോഴിക്കോടിന്നു വടക്കാണ്. (3) കണ്ണൂർ. തലശ്ശേരിക്കു വടക്കായി കിടക്കുന്ന തുറമുഖമാണ്. പണ്ട് ഇതു പട്ടാളങ്ങളുടെ ഒരു പാളയമായിരുന്നു. (4) പാലക്കാട്. ഉൾനാട്ടിലെ നഗരങ്ങളിൽവെച്ച് ഏററവും വലിയതും ഒരു കച്ചവടകേന്ദ്രവുമാണ്. (5) ചെറുവണ്ണൂർ. തീവണ്ടി ജംക്ഷനാണ്. മദ്രാസ്, എറണാകുളം, മംഗലാപുരം, നിലമ്പൂർ എന്നീ നാലു പാതകൾ ഇവിടെ വന്നുചേരുന്നു. (6) മയ്യഴി. പരന്ത്രീസുകാരുടെ പശ്ചിമതീരത്തുള്ള സ്ഥലമാണിത്.

<u>കണ്ണാടകജില്ല.</u> (1) മംഗലാപുരമാണു മുഖ്യനഗരം. നല്ല തുറമുഖമാണ്. ഒരു തുറമുഖത്തിൽനിന്നും ഇവിടെനിന്നയയ്ക്കുന്നത്ര കാപ്പിക്കുരു കയററുമതി ചെയ്യുന്നില്ല. ഇവിടെ അസംഖ്യം നെയ്ത്തുശാലകളും, ഓട്ടുകമ്പനികളും, മരക്കമ്പെനികളുമുണ്ട്. അനവധി വിദ്യാലയങ്ങളുമുണ്ട്. മദ്രാസ്—മംഗലാപുരം പാത ഇവിടെ അവസാനിക്കുന്നു. (2) മംഗലാപുരത്തിനു വടക്ക് 'ഉഡുപ്പി'എന്ന നഗരത്തിൽ കീർത്തിപ്പെട്ട ഒരു വിഷ്ണുക്ഷേത്രമുണ്ട്. (3) കാസർഗോഡ്. നമ്മുടെ നാട്ടിൽ ധാരാളം കണ്ടുവരുന്ന എമ്പ്രാന്തിരിമാരുടെ സ്വദേശമാണ് ഈ നഗരം. (4) കാക്കൽ, ബക്കൂർ മുതലായ മററു നഗരങ്ങളുമുണ്ട്. മൈസൂരിൽനിന്ന് ഈ ജില്ലയിലേക്കുള്ള വഴിമുഖത്താണു കാക്കൽ സ്ഥിതിചെയ്യുന്നത്. അതിനാൽ അവിടെ കച്ചവടം പ്രബലമായി നടന്നുവരുന്നു.

—*—

അദ്ധ്യായം 5

## (സി) ഉൾപ്രദേശത്തുള്ള ജില്ലകൾ.

പശ്ചിമഘട്ടത്തിന്നും, പൂർവ്വതീരത്തെ ജില്ലകൾക്കും ഇടയിൽ കിടക്കുന്ന ജില്ലകളെയാണു നാം ഉൾപ്രദേശത്തുള്ള ജില്ലകൾ എന്നു പറയുന്നത്. ഇവയെ പഠനസൌകര്യത്തിന്നുവേണ്ടി രണ്ടായിത്തിരിക്കാം. അവ (1) മൈസൂർ പീഠഭൂമിയുടെ വടക്കും കിഴക്കും തെക്കുമായി കിടക്കുന്നവ. (2) കൊച്ചി. തിരുവിതാംകൂർ മലകൾക്കും ദക്ഷിണപൂർവ്വതീരത്തെ ജില്ലകൾക്കും ഇടയിലുള്ളവ.

ഭൂപടം നോക്കി പ്രസ്തുത ജില്ലകൾഏതെല്ലാമാണെന്നു മനസ്സിലാക്കുക.

മൈസൂർ ഒരു ഉന്നതഭൂമിയാണല്ലൊ. അതിനെ തൊട്ടു കിടക്കുന്ന ജില്ലകളും ഏറെക്കുറെ ഉയരമുള്ളവതന്നെയാണ്. തന്നിമിത്തം അവയുടെ ഭൂപ്രകൃതി പൂൎവ്വതീരത്തുള്ളവയുടേതിൽനിന്നു വ്യത്യാസപ്പെട്ടതന്നെയിരിക്കുന്നു. എന്നാൽ കൊച്ചി,തിരുവിതാംകൂർ, മലകൾക്കു കിഴക്കുള്ള ജില്ലകൾ മൈതാനഭൂമികളാണ്.

(1) കടപ്പ, കൎന്നൂൽ, ബല്ലാരി, ആനന്ദപുരം. പ്രസ്തുത നാലു ജില്ലകളും മൈസൂരിന്റെ കിഴക്കുവടക്കായി കിടക്കുന്നു. പണ്ടു മൈസൂരിലുൾപ്പെട്ടിരുന്ന ഈ ജില്ലകൾ ഒരു യുദ്ധാനന്തരം ഹൈദരബാദ് സംസ്ഥാനത്തോടു ചേൎക്കപ്പെട്ടു. പിന്നീടു ചില കാരണവശാൽ ഇംഗ്ലീഷുകാൎക്കു ദത്തമായതിനാൽ ഇവയ്ക്കു 'ദത്തജില്ലകൾ'എന്ന് ഇന്നും പേർ പറഞ്ഞുവരുന്നു.

മൈസൂരിനെപ്പോലെ ഈ ജില്ലകളും ഒരു ഉന്നതഭൂമിയാണ്. പൂൎവ്വഘട്ടത്തിന്റെ ഭാഗങ്ങളായ വലിക്കൊണ്ടമലയും, നല്ലമലയും ഇടവിട്ടു കൎന്നൂൽ ജില്ലയിൽ കടക്കുന്നു. കടപ്പ ജില്ലയിലാണ് പാലക്കൊണ്ടമല. ആനന്ദപുരം ജില്ലയുടെ ദക്ഷിണഭാഗത്താണ് പേനക്കൊണ്ടമല. ബല്ലാറിയുടെ ഉത്തരഭാഗത്തു മലകൾക്ക് ഉയരം കുറയും.

മലകളുടെ താഴ്വരകളിൽക്കൂടി നദികൾ കിഴക്കോട്ടൊഴുകുന്നു. വടക്കൻപെന്നാർ ആനന്ദപുരം, കടപ്പ, എന്നീ ജില്ലകളിൽക്കൂടി കിഴക്കോട്ടൊഴുകി നെല്ലൂരിന്നു സമീപം ബങ്കാൾ ഉൾക്കടലിൽ ചേരുന്നു. ഇതിന്റെ പോഷകനദിയായ ചിത്രാവതി കടപ്പാ ജില്ലയിൽവെച്ചാണ് ഇതോടു ചേരുന്നതു്. ബല്ലാരിയുടെ ഉത്തരഭാഗത്തുകൂടി

പ്രവഹിക്കുന്ന തുംഗഭദ്ര കർണ്ണൂൽനഗരത്തിന്നു സമീപം വെച്ചു കൃഷ്ണാനദിയോടു ചേരുന്നു. ഗണ്ടൽക്കാമ എന്നൊരു ചെറിയ നദി കർണ്ണൂൽജില്ലയിൽക്കൂടി ഒഴുകുന്നുണ്ട്. ഇതിൽ ചിറകെട്ടിയുണ്ടാക്കിയ ഏരിയാണ് 'കമ്പം ഏരി.'

ശീതകാലത്തു ഉയരം നിമിത്തം കുളിരുള്ള പ്രദേശമാണ്. എന്നാൽ വേനൽക്കാലം ദുസ്സഹമായിരിക്കുന്നു. സംസ്ഥാനത്തിൽവെച്ച് ഏററവും വരൾച്ചയുള്ള ജില്ലകളാണിവ. ഇടവമാസത്തെ വർഷവാതങ്ങളെ പശ്ചിമഘട്ടം തടയുന്നു. തുലാവർഷക്കാററുകൾ ഇവിടെ എത്തുമ്പോൾ വരൾച്ചയുള്ളതായിത്തീരുകയും ചെയ്യുന്നു. അതിനാൽ ഇവിടെ മഴ കുറവാണ്. ഏരികളും കിണറുകളും നിർമ്മിച്ചാണ് കൃഷിചെയ്തുവരുന്നത്. മണ്ണു കറുത്തതും കിളിർമ്മയുള്ളതുമാകയാൽ പരുത്തിക്കൃഷിക്കു പററിയതാണ്. പരുത്തിയാണു മുഖ്യകൃഷി. ചോളം, റാഗി, മുതിര, മുതലായവയ്ക്കു വെള്ളം അധികമാവശ്യമില്ലായ്കയാൽ അവ പലേ ഇടങ്ങളിലും കൃഷി ചെയ്യപ്പെടുന്നു. വെള്ളമുള്ള സ്ഥലങ്ങളിൽ നെല്ല്, കരിമ്പ്, പുകയില, നീലം എന്നിവയും കൃഷിയുണ്ട്. കാടുകളിൽ മരങ്ങൾ ധാരാളമുണ്ട്.

കടപ്പ ജില്ലയിൽ കടപ്പക്കല്ലു കുഴിച്ചെടുത്തുവരുന്നു. ആനന്ദപുരം ജില്ലയിൽ സ്വർണ്ണഖനികളുമപൂർവ്വമായുണ്ട്.

നെയ്ത്തു ജനങ്ങളുടെ ഒരു മുഖ്യ കൈത്തൊഴിലാണ്. പരുത്തിവസ്ത്രം, പട്ടു, പരവതാനി, കമ്പിളി മുതലായവ പലേ സ്ഥലങ്ങളിലും ഉണ്ടാക്കിവരുന്നു.

## മുഖ്യനഗരങ്ങൾ

കടപ്പ. (1) ജില്ലയിലെ തലസ്ഥാനമായ കടപ്പ പെന്നാർ തീരത്തു കിടക്കുന്നു. (2) പുല്ലംപേട്ടയിൽ വിശേഷമായ പരുത്തിവസ്ത്രങ്ങളുണ്ടാക്കിവരുന്നു.

കർണ്ണൂൽ. (1) തലസ്ഥാനനഗരമായ കർണ്ണൂൽ തുംഗഭദ്രയുടെ തീരത്തു സ്ഥിതിചെയ്യുന്നു. ഉയരംനിമിത്തം ഇവിടെ വസിപ്പാൻ സുഖമാണു്. (2) നന്ദിയാൽ, പരുത്തി, ധാന്യം മുതലായവ കച്ചവടം നടത്തിവരുന്ന നഗരമാണു്. അരക്കുകൊണ്ടു കളിസാമാനങ്ങളും ഇവിടെ നിർമ്മിച്ചുവരുന്നു. ശ്രീശൈലം, നല്ലമലയിന്മേലുള്ള ഒരു ശിവക്ഷേത്രത്തിനു ശ്രുതിപ്പെട്ടിരിക്കുന്നു.

ബല്ലാറി. (1) ബല്ലാറി ജില്ലയുടെ തലസ്ഥാനവും വലിയകച്ചവടസ്ഥലവുമാണ്. (2) ഹോസ്പെട്ടയിൽ കരിമ്പിൽനിന്നു വെല്ലമുണ്ടാക്കുന്നു. വിശേഷതരം വെല്ലമാണിവിടെയുണ്ടാക്കുന്നതു്. (3) അദോനി, പരവതാനികൾക്കു ശ്രുതിപ്പെട്ട നഗരമാണു്. യന്ത്രങ്ങൾ സ്ഥാപിച്ചു പരുത്തിവസ്ത്രവും നിർമ്മിച്ചുവരുന്നുണ്ടു്.

ആനന്ദപുരം. (1) ആനന്ദപുരംതന്നെയാണ് മുഖ്യനഗരം. (2) ധർമ്മവാരത്തിൽ ഒന്നാംതരം പട്ടുവസ്ത്രങ്ങളുണ്ടാക്കിവരുന്നു. (3) ഗുണ്ടക്കൽ. ഇതു വലിയൊരു തീവണ്ടിജംക്ഷനാണു്. മൈസൂരിലേക്കും, ബോംബെ, മദ്രാസ്, ഹൈദരബാദ്, ബജവാഡ എന്നീ സ്ഥലങ്ങളിലേക്കും ഇവിടെനിന്നു തീവണ്ടിപ്പാതകളുണ്ടു്.

—*—

## അദ്ധ്യായം 6.

—*—

# ചിററൂർ-വടക്കനാക്കാട്

ചിററൂർ ജില്ല മൈസൂരിന്നു നേരെ കിഴക്കായി കിടക്കുന്നു. ചിററൂരിന്നു തെക്കാണു് വടക്കനാക്കാട്ടു്. രണ്ടു ജില്ലകളുടേയും ഭൂപ്രകൃതി മിക്കവാറും ഒരുപോലെയാണു്. വടക്കും പടിഞ്ഞാറും മലകളും, തെക്കും കിഴക്കും മൈതാനവുമാണു്. ചിററൂർ ജില്ലയുടെ പൂർവ്വഭാഗത്തു മദ്ധ്യത്തിലായി നഗരിമല കിടക്കുന്നുണ്ടു്. ഉത്തരഭാഗത്തുള്ളവയ്ക്കു 'തിരുപ്പതിമലകൾ' എന്നു പേർ. രണ്ടു മലനിരകളിലും വിടവുകളുണ്ടു്. അതിനാൽ ഗതാഗതത്തിന്നു അവ തടസ്ഥമായിത്തീരുന്നില്ല. മദ്രാസിൽ നിന്നു ആർക്കോണം — ഗുണ്ടക്കൽ വഴിയായി ബോംബെയ്ക്കുപോകുന്ന പാത പ്രസ്തുത മലംതാഴ്‌വരകളിൽക്കൂടി പോകുന്നു. പടിഞ്ഞാറുള്ള മലകളുടെ ഇടയിൽ കൂടി മൈസൂരിലേക്കു പാതയുണ്ടു്.

വടക്കനാക്കാട്ടിലെ 'ജവ്വാതുമല' സേലം ജില്ലയിലേക്കു വ്യാപിച്ചു നില്ക്കുന്നു. മദ്രാസ്-മംഗലാപുരം പാതയും, മദ്രാസ്-രാമനാഥം പാതയും പ്രസ്തുത മലംതാഴ്‌വരകളിൽ കൂടിയാണു പോകുന്നതു്. ജോലാർപ്പേട്ടയിൽ നിന്നു ബങ്കളൂർക്കും ഒരു പാതയുണ്ടു്. പൂർവ്വഘട്ടത്തിൻെറ ഭാഗങ്ങളായ പ്രസ്തുത മലകൾ അകന്നകന്നു കിടക്കുന്നതിനാലാണു ഗതാഗതത്തിന്നു അസൌകര്യമില്ലാതെയിരിക്കുന്നതു്.

രണ്ടു ജില്ലകളിലും മഴ കുറവാണു്. കടലോരത്തിൽ നിന്നു ഉള്ളിലേക്കു വരുംതോറും ചൂടു കൂടിത്തന്നെയിരിക്കുന്നു. ചി

റൂർ ജില്ലയിലാണ അധികം വരൾച്ചയുള്ളതു്. പാലാറും അതിൻെറ പോഷകനദിയായ ചൊവ്വാറും ഇതിൽ കൂടി ഒഴുകുന്നുണ്ടെങ്കിലും അവയിൽ വെള്ളം കുറവാണ്. ഏരികളും, കിണറുകളും നിമ്മിച്ചു് കൃഷി നടത്തിവരുന്നു. മാവണ്ടൂർ ഏരിയാണ ഏററവും വലുപ്പമുള്ളതു്.

മൈതാനഭൂമിയിൽ അത്ര കലശലായ ചൂടും ഉന്നതഭൂമികളിൽ അത്ര ശൈത്യവുമുണ്ടു്.

വെള്ളം സുലഭമായ ചില പ്രദേശങ്ങളിൽ നെല്ലും കരിമ്പും കൃഷിചെയ്തുവരുന്നു. വരൾച്ചയുള്ള തടങ്ങളിൽ കമ്പും നിലക്കടലയുമാണ വിളവുകൾ. ചിററൂർജില്ലയിൽ മധുരനാരങ്ങ, ചെറുനാരങ്ങ, മാങ്ങ, മുതലായ ഫലങ്ങൾ കൃഷിചെയ്തുണ്ടാക്കുന്നു. ജവ്വാതുമലകളിൽ 'കഞ്ചാവ്' കൃഷിചെയ്യപ്പെടുന്നുണ്ടു്. കാടുകളിൽ ചന്ദനം, തേക്ക, കരിമരം മുതലായവ സുലഭമാണ്. ആടുകളെ വളത്തുവാൻ പ്രസ്തുത ജില്ലകളിൽ വലിയ സൌകര്യമുണ്ടു്.

## മുഖ്യനഗരങ്ങൾ

ചിററൂർജില്ല—(1) ചിററൂരാണ തലസ്ഥാനം. പടിഞ്ഞാറുള്ള മലയിൽ 2000 അടി ഉയരത്തിൽ സ്ഥിതിചെയ്യുന്ന 'മദനപ്പിള്ളി' ഒരു സുഖവാസസ്ഥലമാണ്. ക്ഷയരോഗികളെ ചികിത്സിപ്പാൻ ഇവിടെ ഒരു വലിയ ആസ്പത്രിയുണ്ടു്. സംസ്ഥാനത്തിൻെറ നാനാഭാഗങ്ങളിൽ നിന്നു ക്ഷയരോഗപീഡിതരായ അസംഖ്യം പേർ ഇവിടെ വരുന്നുണ്ടു്. മരുന്നുകൊണ്ടല്ല, കാലാവസ്ഥയുടെ ഗുണംകൊണ്ടാണ രോഗത്തിന്നാശ്വാസമുണ്ടാകുന്നതത്രെ. (3) തിരുപ്പതി. അതേ പേരുള്ള മലയിൽ സ്ഥിതിചെയ്യുന്നു. ഇവിടെയുള്ള പുണ്യക്ഷേത്രത്തെ സന്ദശിപ്പാൻ

അസംഖ്യം ജനങ്ങൾ വന്നെത്താറുണ്ട്. (4) കാളഹസ്തി. ഈ നഗരം തിരുപ്പതിക്കു വടക്കാണ്. ഇവിടത്തെ ശിവക്ഷേത്രം വളരെ പ്രശസ്തിയുള്ളതാണ്. ഇതിന്നു ദക്ഷിണകൈലാസമെന്നുകൂടി പേരുണ്ട്.

വടക്കനാർക്കാട്. (1) ആർക്കാട്, വാണ്ടിവാഷ്, ആമ്പൂർ, ആൺനി മുതലായ സ്ഥലങ്ങൾ ചരിത്രപ്രസിദ്ധിയുള്ളവയാണ്. ആർക്കാട് പണ്ട് കരനാടകനവാബുമാരുടെ തലസ്ഥാനനഗരമായിരുന്നു. (2) തിരുവണ്ണാമല. ഇവിടെയുള്ള പുണ്യക്ഷേത്രത്തിൽ 'കാർത്തികദീപം' എന്നൊരു വാർഷികോത്സവം നടത്തിവരുന്നു. (3) വെല്ലൂർ. പാലാർതീരത്തിൽ സ്ഥിതിചെയ്യുന്നു. ഇതാണു ജില്ലയുടെ തലസ്ഥാനം. പൊല്ലീസുദ്യോഗസ്ഥന്മാരെ ജോലി പരിശീലിപ്പിക്കുവാൻ ഇവിടെ ഒരു വിദ്യാലയമുണ്ട്. (4) ആർക്കോണം, ജോലാർപ്പേട്ട എന്നിവ തീവണ്ടിജംക്ഷനാണ്. ഈ നഗരങ്ങളിൽനിന്ന് എങ്ങോട്ടെല്ലാം പാതകൾ പോകുന്നുണ്ട്? (5) ജോലാർപ്പേട്ടയ്ക്കു തെക്കുള്ള തിരുപ്പത്തൂർ ഒരു വലിയ കച്ചവടസ്ഥലമാണ്. ഇവിടെനിന്നു ശക്കര, തുവരപ്പരിപ്പ് മുതലായവ സംസ്ഥാനത്തിന്റെ പലേ ഭാഗങ്ങളിലേക്കും അയയ്ക്കപ്പെടുന്നു.

---

## അദ്ധ്യായം 7

---

### സേലം

വടക്കനാർക്കാടിന്നു തെക്കുപടിഞ്ഞാറും, മൈസൂരിന്നു തെക്കുമായിക്കിടക്കുന്ന സേലംജില്ലയെ ഭൂപ്രകൃതിയനുസ

രിച്ചു രണ്ടായി ഭാഗിക്കാം. അവ (1) മൈസൂരിൻെറ തുടൎച്ചയും ഉന്നതഭൂമിയുമായ ഉത്തരഭാഗം. (2) കൎണ്ണാടകത്തിലെ മൈതാനത്തിൻെറ തുടൎച്ചയായ ദക്ഷിണഭാഗത്തെ മൈതാനം, എന്നിവയാണു്.

ഉത്തരോന്നതഭൂമിക്കു 3000 അടിയോളം ഉയരമുണ്ടു്. കാലാവസ്ഥ മൈസൂരിലെപ്പോലെ വരൾച്ചയും കുളൎമ്മയുമുള്ളതാണു്. മഴ കുറവാകയാൽ പുൽപ്രദേശം വളരെയുണ്ടു്. തന്നിമിത്തം കന്നുകാലികളേയും വിശിഷ്യ ആടുകളേയും ധാരാളം വളൎത്തപ്പെടുന്നു. കിണറുകളിൽനിന്നു വെള്ളം തേകി മുത്താറി, കമ്പു്, മുതലായ ധാന്യങ്ങൾ കൃഷിചെയ്യപ്പെടുന്നു.

ജില്ലയുടെ മദ്ധ്യംമുതൽ ശിവരായിമല തെക്കുകിഴക്കായി വ്യാപിച്ചുകിടക്കുന്നു. വടക്കനാക്കാട്ടിലെ ജവ്വാതുമലയും ഈ ജില്ലയിലേക്കു വ്യാപിച്ചുനില്ക്കുന്നുണ്ടു്. വളരെ കുളിരുള്ളവയാണു മലമ്പ്രദേശങ്ങൾ. ശിവരായിമലയിലുള്ള സുഖവാസസ്ഥലമാണു 'യേക്കാട്ടു്.' മലമ്പ്രദേശങ്ങൾ കാടുകളാണു്. കാപ്പിയും ചന്ദനവും അതിവിശേഷമായി വളരുന്നു.

ദക്ഷിണഭാഗത്തുള്ള മൈതാനം മലകളുടെ താഴ്വരകളാണു്. മഴ കുറവാകയാൽ കിണറുകളുടെയും ഏരികളുടെയും സഹായത്താൽ കമ്പും മുത്താറിയും കൃഷിചെയ്യപ്പെടുന്നു. ഇവിടെ മാവും പുളിയും സുലഭമായി വളരുന്നു. സേലംജില്ലയിലെ ഒട്ടുമാമ്പഴവും, പഞ്ചസാരയും കേളികേട്ടവയാണല്ലൊ.

## മുഖ്യനഗരങ്ങൾ

(1) ജില്ലയുടെ തലസ്ഥാനമായ 'സേലം' ശിവരായിമലയുടെ അടിവാരത്തിൽ സ്ഥിതിചെയ്യുന്നു. ഇവിടെ അ

സംഖ്യം നെയ്ത്തുശാലകളുണ്ട്. ഇതൊരു റെയിൽവെ ജംക്ഷനുമാണ്. (2) യേർക്കാട്ട്. വേനൽക്കാലത്തു മൈതാനം ചുട്ടുപഴുത്തുകിടക്കുമ്പോൾ ജനങ്ങൾ ശിവരായി മലയിന്മേലുള്ള ഈ നഗരത്തിൽ ചെന്നു പാൎക്കുന്നു. നീലഗിരിയിലുള്ള 'ഊട്ടി'യേക്കാൾ ഇവിടെ തണുപ്പു കുറവാണ്. കാരണം, അത്ര ഉയരമില്ല. (3) ഒസ്സൂർ. ജില്ലയുടെ വടക്കുപടിഞ്ഞാറാണ്. മൈസൂരിന്നടുത്താകയാൽ ഇവിടെയും വസിപ്പാൻ സുഖമാണ്. ജില്ലയുടെ പഴയ തലസ്ഥാനമാണ് ഈ നഗരം.

---

## അദ്ധ്യായം 8

---

## നീലഗിരി

വേനൽക്കാലത്തു ചൂടുകൊണ്ടു ജനങ്ങൾ വല്ലാതെ കുഴങ്ങുമ്പോൾ ധനവാന്മാർ നീലഗിരിയിൽ ചെന്നു പാൎക്കാറുണ്ട്. കാരണമെന്തായിരിക്കാം? ചൂടു കുറവായ പ്രദേശമാണു നീലഗിരി. ഗിരി എന്ന പദത്തിനു മല എന്നാണ് അൎത്ഥം. നീലഗിരി മലമ്പ്രദേശമാണ്. മലകൾ ഉയരംഹേതുവായിട്ടു മേഘംമൂടിക്കിടക്കുന്നതിനാൽ നീലഗിരിയിൽ വേനൽക്കാലത്തു തണുത്ത കാററും കുളിരുമുണ്ടാകും.

മദ്രാസ്-മംഗലാപുരം പാതയിന്മേലുള്ള പോത്തന്നൂർ ജംക്ഷനിൽനിന്നു 4 മണിക്കൂർ വടക്കോട്ടു യാത്ര ചെയ്താൽ നീലഗിരിയിലെത്താം. മദ്രാസ്സംസ്ഥാനത്തിൽവെച്ച് ഏററവും ചെറിയതായ ഈ ജില്ല മൈസൂ

റിന്നു പൊക്കായി കിടക്കുന്നു. പൂർവ്വഘട്ടവും പശ്ചിമഘട്ടവും ഇവിടെയാണ് ഒന്നിച്ചുചേരുന്നത്. ഭൂപടം നോക്കി ജില്ലയുടെ സ്ഥാനത്തെ മനസ്സിലാക്കുക.

പശ്ചിമഘട്ടത്തിൻെറ ഏററവും ഉയരംകൂടിയ പ്രദേശമാണിതു്. നീലഗിരിയുടെ ഏററവും ഉയരംകൂടിയ ശിഖരമായ 'ഡോഡാബേററ'യ്ക്കു 8642 അടി ഉയരം കാണാം. മലയുടെ മുകൾ ഭാഗം പരന്നുകിടക്കുന്നതിനാൽ ഇതിനെ ഒരു പീഠഭൂമിയായി കണക്കാക്കാം.

പാലക്കാട്ടുചുരംവഴിക്കും മററും മേഘങ്ങൾക്ക് ഇവിടെയെത്തുവാൻ സൌകര്യമുള്ളതിനാൽ ചിററൂർ, വടക്കനാക്കാട്ട്, സേലം മുതലായ ജില്ലകളെക്കാൾ മഴ ഇവിടെ അധികമുണ്ടു്. ഉയരംനിമിത്തം ചൂടും കുറവാണ്.

കുളിരും ഇടയ്ക്കിടയ്ക്കു മഴയും ഉള്ളതിനാൽ ചായ കൃഷിക്കു പററിയ പ്രദേശമാണിതു്. നീലഗിരിയിൽ അനവധി ചായത്തോട്ടങ്ങളുണ്ട്. കാപ്പിയും കൃഷിചെയ്യുവരുന്നു. ഉരുളക്കിഴങ്ങു സമൃദ്ധിയായുണ്ടാകുന്നു. മലകളിൽ യൂക്കാലിപ്ററസ്, സിങ്കോന (കൊയനാമരം) എന്ന മരങ്ങൾ സുലഭമാണ്. യൂക്കാലിപ്ററസ് മരത്തിൽനിന്നുതന്നെയാണു പ്രസ്തുത പേരുള്ള തൈലമെടുക്കുന്നതു്. തലവേദന, ജലദോഷം മുതലായ സുഖക്കേടിന്ന് ഈ തൈലം ഉപകരിക്കുന്നുണ്ടെന്നറിയാമല്ലൊ. പനിക്കുപയോഗമുള്ള 'ക്വിനീൻ' എന്നമരുന്നു സിങ്കോന മരത്തൊലിയിൽനിന്നാണ് ഉണ്ടാക്കപ്പെടുന്നതു്. തേക്ക്, മുള, ചന്ദനം മുതലായ മരങ്ങളും നീലഗിരിയിൽ വളരുന്നുണ്ടു്.

ഇന്ത്യയിലെ ആദിമനിവാസികളായി ഗണിക്കപ്പെടുന്നവരും പരിഷ്കാരമില്ലാത്തവരുമായ 'തോഡർ', 'വഡഗർ' മുതലായ കാട്ടുജാതിക്കാരെ ഇവിടെ കാണാം.

വേനൽക്കാലത്താണ് ഈ മലനാട്ടിൽ ജനത്തിരക്കുണ്ടാകുന്നതു്. സ്ഥിരവാസക്കാർ കുറയും. ശൈത്യാധി

ക്യംകൊണ്ടു ശീതകാലത്തു വെള്ളം ഉറച്ചുപോകാറുണ്ടു്. അവിടെ പോകുന്നതായാൽ ഫ്ളാനൽ വസ്ത്രങ്ങൾ അത്യാവശ്യമായിരിക്കും. തെക്കെ ഇന്ത്യയിലെ മിക്ക പ്രഭുക്കന്മാരും, വലിയ ഗവർമ്മേണ്ടുദ്യോഗസ്ഥന്മാരും വേനൽക്കാലത്തു ഇവിടെ എത്തിച്ചേരാതെയിരിക്കയില്ല.

നഗരങ്ങൾ കുറവാണു്. 'കൂനൂർ' ജില്ലയുടെ തെക്കുകിഴക്കാണു്. ഇതിനെക്കാൾ ഉയരത്തിലാണു 'വെല്ലിംഗ്ടൻ', ഉതകമണ്ടു്, എന്നീ നഗരങ്ങൾ. അവയിൽ യൂറോപ്യന്മാരാണധികം താമസിക്കുന്നതു്. നാട്ടുകാർക്കു പാററിയ നഗരം 'കൂനൂരാണു്.' കാരണമെന്തായിരിക്കും?

---

## അദ്ധ്യായം 9.

---

## ഡി. നാട്ടുരാജ്യങ്ങൾക്കും പൂർവ്വതീരജില്ലകൾക്കും ഇടയിലുള്ള ജില്ലകൾ

### കോയമ്പത്തൂർ

കൊച്ചി തിരുവിതാംകൂർ മലകൾക്കും പൂർവ്വതീരത്തുള്ള ജില്ലകൾക്കും ഇടയിലാണല്ലൊ കോയമ്പത്തൂർ, മധുര, തൃശ്ശിനാപ്പള്ളി എന്നു മൂന്നു ജില്ലകളും കിടക്കുന്നതു്. കോയമ്പത്തൂർ വടക്കോട്ടു മൈസൂർവരെ നീണ്ടുകിടക്കുന്നു. പ്രസ്തുത മൂന്നു ജില്ലകളിലും മഴ കുറവാണു്. പശ്ചിമഘട്ടത്തിന്റെ തടസ്ഥംകൊണ്ടും, സമുദ്രത്തിൽനിന്നുള്ള ദൂരംകൊണ്ടും ചൂടും വരൾച്ചയും കൂടുതലുമുണ്ടു്.

കോയമ്പത്തൂർ കിടക്കുന്നതു്, ബ്രിട്ടീഷ് മലബാർ, നീലഗിരി, കൊച്ചി എന്നിവയുടെ പൂർവ്വഭാഗത്താണു്. വടക്കും, തെക്കും, പടിഞ്ഞാറും മലമ്പ്രദേശങ്ങളാണു്. വടക്കുള്ള ബിലിഗിരി, ഈ ജില്ലയെ മൈസൂരിൽനിന്നു വേർതിരിക്കുന്നു. പശ്ചിമഭാഗത്തു നീലഗിരിയും, അതിനു തെക്കു് ആനമലയും കിടക്കുന്നുണ്ടു്.

ഭൂപ്രകൃതിയനുസരിച്ചു ജില്ലയെ മൂന്നായിഭാഗിക്കാം. അവ (1) വടക്കും പടിഞ്ഞാറുമുള്ള മലമ്പ്രദേശം. (2) ഉത്തരഭാഗത്തെ മലകൾക്കിടിവാരത്തിൽ മൈസൂരിന്റെ തുടർച്ചയായിക്കിടക്കുന്ന 'കൊള്ളഗാൽ' പീഠഭൂമി. (3) മദ്ധ്യദക്ഷിണ സമഭൂമി എന്നിവയാണു്.

കാവേരിനദി ഈ ജില്ലയുടെ വടക്കും കിഴക്കും അതൃത്തിയിൽക്കൂടി ഒഴുകുന്നതിനെ നോക്കുക. മൈസൂർ, സേലം എന്നീ ജില്ലകളിൽനിന്നു കോയമ്പത്തൂർ കാവേരിയാൽ വേർതിരിക്കപ്പെടുന്നു. മൈസൂരിൽനിന്നു ഈ ജില്ലയിലേക്കു കാവേരി പ്രവേശിക്കുന്നതു് 'ശിവസമുദ്രം' എന്ന സ്ഥലത്തുവെച്ചാണു്. ഇവിടെ കാവേരിയിലുള്ള വെള്ളച്ചാട്ടമാണു 'ശിവസമുദ്രം ജലപാതം'. ഈ ചാട്ടത്തിൽനിന്നു വിദ്യുച്ഛക്തി ഉൽപ്പാദിപ്പിച്ചു് മൈസൂരിൽ വിളക്കുകത്തിപ്പാനും യന്ത്രങ്ങൾ നടത്തുവാനുമുപയോഗപ്പെടുത്തുന്നു.

കാവേരിയുടെ മൂന്നു പോഷകനദികൾ ഈ ജില്ലയിൽക്കൂടി ഒഴുകുന്നു. അവ (1) പശ്ചിമഘട്ടത്തിൽനിന്നു ത്ഭവിച്ചു് തെക്കുകിഴക്കായൊഴുകി ഭവാനിനഗരത്തിന്നുസമീപം കാവേരിയിൽ ചേരുന്ന ഭവാനി. (2) നീലഗിരിയിൽനിന്നുത്ഭവിച്ചു കോയമ്പത്തൂർ നഗരത്തിനു സമീപത്തിൽക്കൂടി ഒഴുകിപ്പോകുന്ന നൊയ്യാർ. (3) ആനമലയിൽനിന്നുത്ഭവിച്ചു തൃശ്ശിനാപ്പള്ളിക്കുസമീപം കാവേരി

യിൽ ചേരുന്ന അമരാവതി. ഭവാനിയിലും അമരാവതിയിലും വെള്ളം സുലഭമാണ്. കാരണമെന്തു്?

മഴയധികമില്ലാത്ത ജില്ലയാണു കോയമ്പത്തൂർ. അറബിക്കടലിൽനിന്നു വരുന്ന വർഷവാതങ്ങളെ പശ്ചിമഘട്ടം തടയുന്നു. പാലക്കാട്ടുചുരം കടന്നുവരുന്ന മേഘങ്ങൾ ചിലേടങ്ങളിൽ കുറെ മഴ നൽകുന്നുണ്ടു്. മൈതാനഭൂമികളിലാണു മഴ വളരെ കുറവു്. നദികളിൽ ചിറകെട്ടിയും, ഏരികൾ, കിണറുകൾ എന്നിവയുടെ സഹായത്താലും കൃഷിചെയ്തുവരുന്നു.

മലമ്പ്രദേശങ്ങൾ പ്രായേണ കുളൎമ്മയുള്ളതും, കൊള്ളഗാൽ പീഠഭൂമി സുഖവാസയോഗ്യമായതും, മൈതാനം ചൂടും വരൾച്ചയുമുള്ളതുമാണു്.

വരൾച്ചയുള്ള മിക്കസ്ഥലങ്ങളിലേയും മുഖ്യകൃഷി ചോളം, കമ്പു്, എന്നിവയാണ്. തൊവരയും, മുത്താറിയും കൃഷിയുണ്ടു്- പുകയില വളരെയിടത്തു കൃഷിചെയ്തുവരുന്നു. കരിമ്പിനും പരുത്തിക്കും പററിയ മണ്ണു പലേസ്ഥലങ്ങളിലും കണ്ടുവരുന്നു. അതിനാൽ അവയും സുലഭമായി വിളയുന്നുണ്ടു്. കൊള്ളഗാൽ പീഠഭൂമിയിലെ കുളൎമ്മയുള്ള കാലാവസ്ഥ പട്ടുനൂൽപുഴുവിനെ വളത്താൻ വളരെ അനുകൂലമായിരിക്കുന്നു.

കാടുകൾ വളരെ മുതലെടുപ്പുള്ളവയാണ്. ഒന്നാമത്തു തേക്കു് ചന്ദനം മുതലായ വിലപിടിച്ച മരങ്ങൾ വളരുന്നു. രണ്ടാമതു് അവയിൽ ആനകളെ കണ്ടുവരുന്നു. കന്നുകാലികൾക്കു് ഒന്നാംതരം മേച്ചിൽസ്ഥലങ്ങളുണ്ടു്. ഇതിനെല്ലാം പുറമെ തോൽ ഊറയ്ക്കിടുവാൻ അത്യാവശ്യമായ 'ആവാരം പട്ടയും', തേൻ മെഴുകു മുതലായവയും സുലഭമാണ്. മലഞ്ചരിവുകളിൽ അനവധി കാപ്പിത്തോട്ടങ്ങളുമുണ്ടു്.

കൈത്തൊഴിലുകൾ മുഖ്യമായവ (1) പരുത്തിനെയ്ത്തു (2) പട്ടുനെയ്ത്തു (3) തോൽവ്യവസായം (4) ആടുമാടുകളെ മേയ്ക്കൽ എന്നിവയാണു്.

## മുഖ്യനഗരങ്ങൾ

(1) കോയമ്പത്തൂർ, തലസ്ഥാനവും മുഖ്യനഗരവുമാണു്. ഇവിടെ പരുത്തിനെയ്ത്തും, തോൽവ്യവസായവും അഭിവൃദ്ധി പ്രാപിച്ചിരിക്കുന്നു. (2) ഈറോട്ട് കാവേരിതീരത്തു സ്ഥിതിചെയ്യുന്ന ഈ നഗരം റെയിൽവെ ജംക്ഷനും വലിയ കച്ചവടസ്ഥലവുമാണു്. ഇവിടെനിന്നു ഒരു പാത തൃശ്ശിനാപ്പള്ളിക്കു പോകുന്നുണ്ടു്. (3) മേട്ടുപാളയം നീലഗിരിയുടെ അടിവാരത്തിൽ സ്ഥിതി ചെയ്യുന്നു. പോത്തന്നൂരിൽനിന്നു ഈ നഗരത്തിൽക്കൂടിയാണു നീലഗിരിക്കു പോകുക. ഇവിടെയും തോൽവ്യവസായശാലകളുണ്ടു്. (4) ഭവാനി കാവേരിയോടു സംഗമിക്കുന്ന സ്ഥലത്തുള്ള 'ഉടുമലപ്പേട്ട' പരുത്തിവ്യവസായത്തിനു കീർത്തിപ്പെട്ടിരിക്കുന്നു. (5) കൊള്ളഗാൽ പട്ടുവ്യവസായം ഇവിടെ നടന്നുവരുന്നു.

---

അദ്ധ്യായം 10

---

## മധുര—തൃശ്ശിനാപ്പള്ളി

തിരുവിതാംകൂർ മലകളുടെ പൂർവ്വഭാഗത്താണു മധുര ജില്ല കിടക്കുന്നതു്. മധുരയുടെ വടക്കുകിഴക്കായി തൃശ്ശി

നാപ്പള്ളി ജില്ലയും കിടക്കുന്നു. ഭൂപ്രകൃതി രണ്ടു ജില്ലകളിലും ഒരുപോലെതന്നെയാണു്. അധികഭാഗവും മൈതാനഭൂമിയാണു്. മധുരയെക്കാൾ അല്പം താണ മൈതാനമായ തൃശ്ശിനാപ്പള്ളി, കോയമ്പത്തൂർ ജില്ലയിലെ ദക്ഷിണമൈതാനത്തിന്റെ തുടർച്ചയാണെന്നു പറയാം.

മധുരയുടെ പശ്ചിമഭാഗത്തായി പഴനിമലകൾ കിടക്കുന്നു. ഈ മലയിന്മേലുള്ള സുബ്രഹ്മണ്യസ്വാമിക്ഷേത്രത്തിൽ തൈ പൂയത്തിനു കാവടി അഭിഷേകാൎത്ഥം മലബാറിൽനിന്നു് അസംഖ്യം ജനങ്ങൾ വന്നെത്തുന്നുണ്ടു്. പഴനിമലയുടെ തുടർച്ചയായ ശിരുമല (ചെറിയമല) ജില്ലയുടെ ഉത്തരഭാഗത്തു കിടക്കുന്നതായി കാണാം. തൃശ്ശിനാപ്പള്ളിയുടെ ഉത്തരഭാഗത്താണു പച്ചമല.

വൈഗൈ മധുരയിൽക്കൂടി കിഴക്കോട്ടൊഴുകുന്നു. പഴനിമലയിൽ പെയ്യുന്ന മഴവെള്ളമെല്ലാം വൈഗൈയിൽക്കൂടിയാണു സമുദ്രത്തിലേക്കെത്തുന്നതു്. അതിവർഷമുള്ള പശ്ചിമതീരത്തുക്കൂടി അറബിക്കടലിലേയ്ക്കൊഴുകുന്ന പെരിയാറിലെ (ആലുവാപ്പുഴ)വെള്ളത്തെ കുഴൽ മാർഗ്ഗമായി കിഴക്കോട്ടു തിരിച്ചു വൈഗൈയിൽ കൊണ്ടു ചാടിക്കുകമൂലം അതിൽ വേനൽക്കാലത്തും കൃഷിക്കു വെള്ളമുണ്ടായിരിക്കും.

കാവേരി തൃശ്ശിനാപ്പള്ളിയെ നനയ്ക്കുന്നു. തൃശ്ശിനാപ്പള്ളിക്കു 11 നാഴിക പടിഞ്ഞാറുവെച്ചാണു കാവേരി രണ്ടു ശാഖകളായിത്തിരിയുന്നതു്. ഉത്തരശാഖയാണു കൊള്ളടം. ദക്ഷിണശാഖ തഞ്ചാവൂർജില്ലയിൽ പ്രവേശിച്ചു കടലിൽ ചേരുന്നു. വെള്ളാറു് എന്ന ചെറു നദിയും ഈ ജില്ലയ്ക്കും തെക്കനാക്കാട്ടിന്നും ഇടയിൽക്കൂടി ഒഴുകിപ്പോകുന്നു.

മഴ മധുര ജില്ലയിലെക്കാൾ തൃശ്ശിനാപ്പള്ളിയിൽ ലഭിക്കുന്നു. കാരണമെന്തു്? വേനൽക്കാലത്തു രണ്ടു ജില്ലകളിലേയും മൈതാനഭൂമിയിൽ ഉഷ്ണം ദുസ്സഹമായിരിക്കും. എന്നാൽ പഴനിമലയിൽ 'കൊഡൈക്കനാൽ' എന്ന സ്ഥലം സുഖവാസത്തിന്നു പററിയതാണു്. കൃന്തുരിനെക്കാൾ പക്ഷെ തണുപ്പു കുറവാണു്.

വരൾച്ച കൂടുതലാണെങ്കിലും നദികളിൽ വെള്ളമുള്ളതുകൊണ്ടു തീരങ്ങളിലും ഡൽററയിലും നെല്ലു കൃഷി ചെയ്തുവരുന്നുണ്ടു്. ചോളം, പുകയില, പരുത്തി, എന്നിവയും രണ്ടു ജില്ലകളിലും സമൃദ്ധിയായി കൃഷിയുണ്ടു്. വെള്ളം കുറവായ ഉയൎന്ന സ്ഥലങ്ങളിൽ തൃശ്ശിനാപ്പള്ളിയിൽ നിലക്കടലയും; മധുരയിൽ ആവിണക്കിൻകുരുവും മുതിരയും മററു വിളവുകളാണു്. കൃഷിക്കു പുറമെ രണ്ടു ജില്ലകളിലും കന്നുകാലിവളൎത്തലുമുണ്ടു്.

<u>കൈത്തൊഴിലുകൾ.</u> മധുരയിൽ വിശേഷതരമായ പുടവകൾ നെയ്തുണ്ടാക്കുന്നു. ദിണ്ടിക്കൽ എന്ന സ്ഥലത്തു പുകയില സമൃദ്ധിയാകയാൽ ബീഡിയും ചുരുട്ടും ഉണ്ടാക്കിവരുന്നു. അതിന്നും പുറമെ ഓടു്, പിച്ചള, മുതലായവകൊണ്ടു പാത്രങ്ങളുമുണ്ടാക്കുന്നുണ്ടു്. നെയ്ത്തും, ചുരുട്ടുണ്ടാക്കലും തൃശ്ശിനാപ്പള്ളിയിലുമുണ്ടു്.

## മുഖ്യനഗരങ്ങൾ

(1) <u>മധുര.</u> ഇതു് ജില്ലയുടെ തലസ്ഥാനവും തെക്കെ ഇന്ത്യയിലെ ഒരു മുഖ്യനഗരവുമാണു്. ഇവിടെ മധുരമീനാക്ഷിക്ഷേത്രമെന്ന വിശ്രുതമായ ഒരു മഹാക്ഷേത്രമുണ്ടു്. ഈ ക്ഷേത്രത്തിലെ ആയിരംകാൽ മണ്ഡപം അതിശയകരമാംവണ്ണം കൊത്തുവേലകൾ കൊണ്ടലംകൃതമായിരി

ക്കുന്നു. പണ്ടു ദക്ഷിണേന്ത്യയിൽ വാണിരുന്ന പാണ്ഡ്യ രാജാക്കന്മാരുടെ തലസ്ഥാനമായിരുന്നു മധുര. (2) ദിണ്ടിക്കൽ. ഇതു വലിയൊരു കച്ചവടസ്ഥലമാണു്. ഈ നഗരം ദിണ്ടിക്കൽ പാറയുടെ അടിവാരത്തിലാണു്. പാറമേൽ ഒരു കോട്ടയുണ്ടു്. (3) പഴനിമലയിൽ സ്ഥിതി ചെയ്യുന്നതും സുഖവാസയോഗ്യമായതുമായ സ്ഥലമാണു് കൊഡൈക്കനാൽ. ഈ മലയുടെ അടിവാരത്തിൽ കിടക്കുന്ന 'പെരിയകുളം' നഗരം വസിപ്പാൻ സുഖമുള്ളതാണു്. (4) പഴനി. പഴനിമലയുടെ അടിവാരത്തിലുള്ള ഈ നഗരം വളരെ പ്രസിദ്ധിയുള്ളതാണു്. മലമേലാണു് പഴനി സുബ്രഹ്മണ്യസ്വാമികോവിൽ. പോത്തനൂരിൽ നിന്നു പൊള്ളാച്ചിവഴിക്കു് പഴനിയിൽ എളുപ്പമായെത്താം.

തൃശ്ശിനാപ്പള്ളി. ജില്ലയുടെ തലസ്ഥാനവും, ചരിത്രപ്രസിദ്ധിയുള്ള നഗരവുമാണു്. ഇവിടെ ഉയർന്നതരം കോളേജുകളുണ്ടു്. ഇവിടെ ഒരു കുന്നിന്മേൽ ഒരു കോട്ടയുണ്ടു്. ഈ നഗരം ഒരു തീവണ്ടി ജംക്ഷനാണു്. നഗരത്തിന്നടുത്തു പൊൻമല എന്നൊരു നഗരം പുതുതായി നിൎമ്മിച്ചിരിക്കുന്നു. ഇവിടെയാണു് S. I. R. കമ്പനിക്കാരുടെ വകയായി ഒരു വലിയ വൎക്ക്ഷാപ്പുള്ളതു്. (2) കാവേരിയിന്മേൽ ഉള്ള ഒരു തുരുത്താണു് ശ്രീരംഗം. ഇതു വൈഷ്ണവന്മാരുടെ സങ്കേതസ്ഥലമാണു്. ഇവിടെ 'രങ്കനാഥക്ഷേത്ര'മെന്നൊരു മഹാക്ഷേത്രമുണ്ടു്. (3) കരൂർ. അമരാവതി കാവേരിയോടു സംഗമിക്കുന്ന സ്ഥലത്താണു് സ്ഥിതിചെയ്യുന്നതു്. ഇവിടേയും ഒരു മഹാക്ഷേത്രമുണ്ടു്.

അദ്ധ്യായം 11

## രാജ്യഭരണം

ഇന്ത്യാസാമ്രാജ്യത്തിന്റെ അധികഭാഗവും ബ്രിട്ടീഷു കാരുടേതാണ്. ബ്രിട്ടീഷുകാർ നേരെ ഭരിക്കുന്ന ഇന്ത്യയുടെ ഭാഗത്തിനു 'ബ്രിട്ടീഷ് ഇന്ത്യ' എന്നാണു പറയാറുള്ളത്. ബ്രിട്ടീഷ് ഇന്ത്യയെ ഭരിപ്പാൻ ഇന്ത്യാ ചക്രവത്തിയുടെ പ്രതിനിധിയായി വൈസ്രോയ് എന്നൊരുദ്യോഗസ്ഥനെ നിയമനം ചെയ്തിരിക്കുന്നു.

ഭരണസൌകയ്യത്തിന്നുവേണ്ടി ഇന്ത്യാസാമ്രാജ്യത്തെ അനേകം സംസ്ഥാനങ്ങളായി ഭാഗിച്ചിട്ടുണ്ട്. ഓരോ സംസ്ഥാനത്തിലെ മുഖ്യ ഭരണാധികാരിക്കു ഗവണ്ണർ എന്നു പേർ. ഇവരെയും ഇന്ത്യാചക്രവത്തിതന്നെയാണു നിയമിക്കുന്നത്.

മദ്രാസ്ഗവണ്ണരുടെ ആഫീസ് തലസ്ഥാനനഗരിയായ മദ്രാസിലാണ്. ഭരണകാര്യങ്ങളെപ്പററി തീരുമാനിക്കാൻ ഇദ്ദേഹത്തിന്നു നാലംഗങ്ങളടങ്ങിയ ഒരു സഭയുണ്ട്. ഇതിന്നു 'കായ്യനിവ്വാഹകസഭ' എന്നുപേർ. സഭയോടാലോചിച്ചാണു ഗവണ്ണർ ഭരണം നടത്തുന്നത്.

ഭരണകായ്യം യഥായോഗ്യംനടത്താൻ കായ്യാന്വേഷണത്തിന്ന് അസംഖ്യം ഡിപ്പാർട്ടുമെണ്ടുകളും അവയ്യോരോ മുഖ്യ ഉദ്യോഗസ്ഥന്മാരും കീഴുദ്യോഗസ്ഥന്മാരുമുണ്ട്. നികുതി പിരിവ്, സമാധാനരക്ഷ, നീതിന്യായപരിപാലനം, വിദ്യാഭ്യാസം, ആരോഗ്യരക്ഷ തുടങ്ങിയ അസംഖ്യം ഭരണവകുപ്പുകളുമുണ്ട്.

നികുതിവിഷയത്തെപ്പററി അന്വേഷിച്ചു തീർച്ചയാക്കാൻ 'റവന്യൂബോർഡ്' എന്നൊരു സഭയുണ്ട്. ഈ സഭ എത്രയും പ്രധാനമായൊന്നാണ്. നികുതികൂട്ടൽ കുറക്കൽ, ക്രമപ്പെടുത്തൽ എന്ന വിഷയങ്ങളെപ്പററി ഈ സഭയുടെ ശിപാൎശകളെ ഗവൎണ്ണർ ആലോചിച്ചു തീൎച്ചയാക്കുന്നതാണ്.

നാട്ടുകാൎയ്യങ്ങളെപ്പററി ആലോചിച്ചു ശിപാർശ ചെയ്യാൻ ഒരു നിയമനിൎമ്മാണസഭയുമുണ്ട്. സഭയിൽ ഗവൎമ്മെണ്ടുദ്യോഗസ്ഥന്മാരായി 4 മന്ത്രിമാരുമുണ്ട്. സഭയിൽ ഭൂരിപക്ഷാഭിപ്രായങ്ങൾ ശിപാർശകളായി കണക്കാക്കപ്പെടുന്നു. ഇവയെ ഗവൎണ്ണർ യുക്തംപോലെ സമ്മതിക്കുകയൊ തള്ളിക്കളകയൊ ചെയ്യുന്നു.

താലൂക്ക് ബോർഡ്. മിക്കവാറും ഇതേ ജോലി ചെയ്തുവരുന്ന സഭകളാണു താലൂക്കുബോർഡ്. താലൂക്ക് ബോർഡ് എല്ലാ താലൂക്കുകളിലും സ്ഥാപിക്കപ്പെട്ടിരിക്കുന്ന ഒരു പൌരസഭയാണ്. ജനങ്ങളുടെ പ്രതിനിധികളായിരിക്കും സഭാംഗങ്ങൾ. ഈ സഭകളിൽ അതാതു താലൂക്കിലെ ആരോഗ്യരക്ഷ, വിദ്യാഭ്യാസം, റോഡുനിൎമ്മാണം, മുതലായ പലേ പൊതുകാൎയ്യങ്ങളും ഏല്പിച്ചുകൊടുത്തിരുന്നു. ഇതിന്നു വേണ്ടിവരുന്ന പണം പ്രത്യേകം നികുതിയായി അതാതു താലൂക്കുകളിൽനിന്നു പിരിച്ചെടുക്കുകയും, പോരാതെ വരുന്നതു ഗവൎമ്മെണ്ടു യുക്തംപോലെ നൽകുകയും ചെയ്തിരുന്നു. താലൂക്കു ബോർഡിന്റെ പ്രവൃത്തികളെ നിയന്ത്രിക്കാനുള്ള അധികാരം ഗവൎമ്മെണ്ടിന്നുള്ളതാണ്. അടുത്തകാലത്തു താലൂക്കു ബോർഡുകളെ വേണ്ടെന്നുവെച്ചിരിക്കുന്നു.

ഇതുപോലെതന്നെ ഓരോ ജില്ലകളിൽ ഡിസ്ത്രിക്ട് ബോർഡുകളുമുണ്ട്. അവയുടെ സംഘടനയും താലൂക്കു ബോർഡുപോലെതന്നെയാണ്.

സംസ്ഥാനത്തെ അനേകം ജില്ലകളായി ഭാഗിച്ച് ഓരോന്നിലും ഓരോ കലക്ടർമാരെ നിയമിച്ചിരിക്കുന്നു. അദ്ദേഹത്തിന്നു കീഴുദ്യോഗസ്ഥന്മാരുമുണ്ട്. കലക്ടരുടെ മുഖ്യപ്രവൃത്തി നികുതിപിരിവിൻെറ മേലന്വേഷണവും സമാധാനരക്ഷയുമാണ്. നികുതിപിരിവിന്നദ്ദേഹത്തെ സഹായിപ്പാൻ താസിൽദാർമാരും, സമാധാനരക്ഷയ്ക്കു സഹായിപ്പാൻ മജിസ്രേട്ടന്മാരും അവരുടെ കല്പനകളെ നടത്തുവാൻ പൊല്ലീസുമുണ്ട്.

സിവിൽക്കാര്യങ്ങളെ തീൎച്ചയാക്കുവാനായി സിവിൽ കോടതികൾ സ്ഥാപിച്ചിരിക്കുന്നു. മുൻസിഫ്കോടതി, ജില്ലാക്കോടതി, ഹൈക്കോടതിയെന്നു ക്രമത്തിൽ കൂടുതലധികാരമുള്ള കോടതികളും അവയിൽ ന്യായാധിപന്മാരായി മുൻസീഫ്, ജില്ലാജഡ്ജി, ഹൈക്കോടതിജഡ്ജിമാർ, എന്ന ഉദ്യോഗസ്ഥന്മാരുമുണ്ട്. സംസ്ഥാനത്തിലെ ഏററവും ഉയൎന്ന കോടതിയാണു ഹൈക്കോടതി. ഇതിന്നു മററു രണ്ടു കോടതികളിലേയും വിധികളെ മാററുവാൻ അധികാരമുണ്ട്.

## മുനിസിപ്പൽഭരണം

മുനിസിപ്പൽഭരണമെന്നു പറയുന്നതു നഗരസഭയുടെ ഭരണത്തെയാണ്. ഓരോ നഗരത്തിൻെറയും ഭരണത്തെ യഥാവിധി നടത്തേണ്ടതിന്നു, നഗരവാസികൾ ക്ലിപ്തമായി കുറെ അംഗങ്ങളെ തിരഞ്ഞെടുത്ത് ഒരു സഭ കൂട്ടുന്നു. ഈ സഭയ്ക്കാണു 'ടൌൺകൌൺസിൽ' അല്ലെങ്കിൽ പൌരസഭയെന്നു പറയുന്നത്. സഭാംഗങ്ങൾ അവരുടെ ഇടയിൽനിന്ന് ഒരാളെ പ്രസിഡൻറായി തിരഞ്ഞെടുക്കുന്നു. അദ്ദേഹത്തിൻെറ അദ്ധ്യക്ഷതയിലാണു സഭ

കഠം നടത്തിപ്പോരുന്നതു്. സഭയ്ക്കുവേണ്ട ഉപദേശങ്ങഠം നൽകുവാനായി ഗവമ്മേണ്ടിൽനിന്നു സ്ഥലത്തെ തഹസീൽദാർ, എഞ്ചിനീയർ, സിവിൽസർജൻ എന്നിവരെയും സഭാംഗങ്ങളായി നിയമിക്കുന്നുണ്ടു്.

സഭയുടെ മുഖ്യോദ്ദേശം നഗരശുചീകരണം, ആരോഗ്യരക്ഷ, ഗതാഗതസൌകര്യമുണ്ടാക്കൽ, ജലസൌകര്യമുണ്ടാക്കൽ, വിളക്കുവെക്കൽ മുതലായവയാണു്. ഇതിന്നു വേണ്ടിവരുന്ന പണം നഗരത്തിൽനിന്നുതന്നെ പലവിധമായ നികുതികളായി പിരിച്ചെടുക്കപ്പെടുന്നു. ചുങ്കം, ഗൃഹനികുതി, വാഹനനികുതി, ആദായനികുതി, മുതലായവയാണു് മുതലെടുപ്പിനുള്ള മാർഗ്ഗങ്ങഠം. ചിലപ്പോഠം സക്കാരിൽനിന്നും നഗരത്തിന്നു ധനസഹായം ചെയ്തുകൊടുക്കാറുണ്ടു്. സഭയുടെ നടപടികഠം ഗവമ്മേണ്ടിനെ അറിയിക്കേണ്ടതത്യാവശ്യമാണു്. രാജ്യഭരണവിഷയത്തിൽ ജനങ്ങഠംക്കു പരിചയം നൽകേണ്ടതിന്നാണു സക്കാരിൽനിന്നു് ഇത്തരത്തിലുള്ള ഏപ്പാടുകഠം ചെയ്തുവരുന്നതു്. തൽഫലമായി പ്രജകളുടെ ജീവിതം സുഖകരമായിത്തീരുന്നു.

—···—

Vidya Vilasam Press,—Trivandrum 1935.